പുസ്തകം ൧ ലക്കം ൧൨

൧൮൯൨-ാം ൧൦൬൮ ധനുവം ൩൦ നു-

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.

നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശി

ബ: കണ്ട [illegible]

[illegible]ലക്ക- [illegible] ൨൪- ...ചെല്ലുവാൻ സംഗതി വരരുതു.

(മാർ പൗലൂസ.)

## സംഗതിവിവരങ്ങൾ.

# ADVERTISEMENTS



മലങ്കരസുറിയാനി സുവിശേഷ സമൂഹംവകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പറ്റുന്നതിനു സിക്രട്ടറി സ്നേഹപൂരസ്സരം കാത്തിരിക്കുന്നു.

---

പുസ്തകം ൨    ൧൦൬൯ ധനുവം    ലക്കം ൧൨

# മലങ്കര
# ഇടവകപത്രിക

## വേദപുസ്തകവും പാരമ്പര്യവും

(൨)

കഴിഞ്ഞ പ്രാവശ്യം വേദപുസ്തകത്തിന്റെ ജീവൻ പാരമ്പര്യത്തിന്മേൽ ഇരിക്കുന്നഎന്ന വേദപുസ്തകത്തിന്റെ സ്വഭാവവും നവീകരണക്കാരുടെ ചരിത്രവുംകൊണ്ടു കാണിച്ചല്ലൊ.

൨-ാമത്തെ അദ്ധ്യായം ക്രിസ്ത്യാനസഭയിലെ ചിലപ്രത്യേകആചാരങ്ങൾആണെന്ന ഞങ്ങൾ പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

വേദപുസ്തകത്തിൽ പ്രത്യക്ഷമായപ്രമാണമൊ ലക്ഷ്യമൊകൂടാതെ അത്യാവശ്യമായി അനേകദൈവീകക്രിയകളും കർമ്മങ്ങളും എല്ലാക്രിസ്ത്യാനിസഭകളും ആചരിച്ചവരുന്നുണ്ട. ചിലദൃഷ്ടാന്തങ്ങൾ പറയാം.

(൧) ന്യായപ്രമാണം എന്നവച്ചാൽ സീനായിപർവതത്തിൽവച്ചു ഇടിമുഴക്കത്തോടും ഭയങ്കരത്വത്തോടുംകൂടി ദൈവം മോശെക്കു കൊടുത്തനിയമങ്ങൾ ആകുന്നു. അവയിൽ സന്മാർഗ്ഗനടപടിക്കു ആവശ്യമായ പത്തുകല്പനകളും ബലിമുതലായ കർമ്മസംബന്ധമായ പ്രമാണങ്ങളും രാജനീതിസംബന്ധമായ മുറകളും അടങ്ങിയിരിക്കുന്നു, ഇവയിൽ സന്മാർഗ്ഗസംബന്ധമായ പ്രമാണങ്ങൾ മാത്രമെ ക്രിസ്ത്യാനികളെ ബന്ധിക്കുന്നുള്ളു എന്നും മറ്റേതുരണ്ടും താല്ക്കാലികങ്ങൾ ആയിരുന്നുഎന്നും എല്ലാക്രിസ്ത്യാനികളും സമ്മതിക്കുന്നു. യെറുശ്ലേമിലെ സുന്നഹദോസിൽ പുറജാതിക്രിസ്ത്യാനികൾ സന്മാർഗ്ഗത്തിൽ ഉൾപ്പെടാത്തതും കർമ്മത്തിൽ ഉൾപ്പെട്ടതുമായ ചില ന്യായപ്രമാണങ്ങൾ ക്രിസ്ത്യാനികളെ ബന്ധിക്കുന്നതായി നിശ്ചയിച്ചു (നടപ്പ ൧൫. ൨൦) എന്നിട്ടുംമിക്കവാറും എല്ലാക്രിസ്ത്യാനിശാഖകളും ഈകല്പന താല്ക്കാലികം മാത്രമാണെന്നുപറകയും ആകല്പനയെലംഘിക്കയുംചെയ്യുന്നു, ശുദ്ധപൌലൂസ ന്യായപ്രമാണത്തെ പലസ്ഥലങ്ങളിലും നിഷേധിച്ചും വിശ്വാസത്തെ പ്രബലപ്പെടുത്തിയും പറയുന്നുണ്ടെങ്കിലും ന്യായപ്രമാണത്തിൽ സ്വീകാര്യവും ത്യാജ്യവും രണ്ടുതരമായി തിരിച്ചുകാണിക്കുന്നില്ലാ. എന്നിട്ടും സന്മാർഗ്ഗസംബന്ധമായ ന്യായപ്രമാണം നമ്മെ ബന്ധിക്കുന്നതും കർമ്മവുംരാജനീതിയും സംബന്ധിച്ചവനമ്മെ ബന്ധിക്കാത്തതുമാണെന്നു നാംപഠിച്ചിരിക്കുന്നു, ഇതിന്നടിസ്ഥാനംഎന്തു പുതിയനിയമം ഈകാര്യത്തിൽ വ്യക്തപ്പെടുത്തിയിട്ടില്ലന്നല്ലാ യെറുശ്ലേമിലെ സുന്നഹദോസു ചില കർമ്മപ്രമാണങ്ങളെ നിർബന്ധമായിവയ്ക്കയു

പൌലോസു സകലന്യായപ്രമാണങ്ങളെയും നിസ്സാരമാക്കുകയുംചെയ്യുന്നു. അപ്പോൾ യേറുശ്ലേം സൂനാദോസിന്റെ നിശ്ചയം എല്ലാകാലത്തും ക്രിസ്ത്യാനിസഭയെ ബന്ധിക്കുന്നില്ലന്നും പൌലൊസ ന്യായപ്രമാണങ്ങളെ ആക്ഷെപിക്കുന്നതു പത്തുകല്പനകൾ ഉൾപ്പെട്ടസന്മാൎഗ്ഗന്യായപ്രമാണങ്ങളെ ഒഴിച്ചാണന്നും ക്രിസ്ത്യാനിസഭ ഇന്നു അറിയുന്നതു അപ്പൊസ്തൊലന്മാരുടെ എഴുതപ്പെടാത്ത ഉപദേശങ്ങളും പ്രവൃത്തികളും കണ്ടുപഠിച്ച പിതാക്കന്മാരുടെയും അവരാൽ പ്രതിബിംബിക്കപ്പെട്ട സഭയുടെയും പാരമ്പൎയ്യംകൊണ്ടല്ലയൊ?

(ബി) ഇനിപത്തുകല്പനകളെ തന്നെ എടുക്കാം, സാബത്തനാളിനെ ശുദ്ധീകരിക്ക എന്ന ഒരുകല്പനഅതിൽ ഉൾപെട്ടിരിക്കുന്ന സാബത്തആചരിപ്പാൻ ദൈവംകല്പിച്ച ദിവസം ശനിയാഴ്ചയാണന്നുള്ളതിനു തൎക്കം ഇല്ലാ അതിനെ അപ്പൊസ്തോലകാലത്തു ഭേദപ്പെടുത്തി ഞായറാഴ്ചശാബതയാക്കിയെന്നു എല്ലാക്രിസ്ത്യാനികളും വിശ്വസിച്ചു ആചരിച്ചുവരുന്ന ഒരു റിഗുലെഷ്യനെ ഭേദപ്പെടുത്തുവാൻ വെറൊരുറിഗുലെഷ ആവിശ്യമാണല്ലൊ. ശനിയാഴ്ച ആചരിക്കണമെന്നു ഇടിമുഴക്കത്തോടുകൂടി കല്പിച്ച റിഗുലെഷ്യനെ ഭെദപ്പെടുത്തിയ റിഗുലെഷ ഏതു? ഇതു ചൊദിക്കുമ്പൊൾ പൌലൊസ ത്രോവാസിൽവച്ചു ആഴ്ചവട്ടത്തിന്റെ ഒന്നാംദിവസം സഭക്രൂടി എന്ന നടപ്പ ൨൰-൭-ലും കൎത്താവിന്റെദിവസം എന്നുവെളിപാടു ൧-൧൰-ലും ചിലസൂചകമുണ്ടന്നു പറയും വെദപുസ്തകംക്രിസ്ത്യാനികൾക്കു പ്രമാണമായിരിക്കണമെന്നും അതിൽപറയാത്തകാൎയ്യങ്ങൾഒന്നും ആചരിക്കരുതെന്നും അപ്പൊസ്തോലൎക്കു നിബന്ധമുണ്ടായിരുന്നുവെങ്കിൽ ദൈവത്തിന്റെ വിരൽകൊണ്ടുഎഴുതിയ ഒരു കല്പനയെ ഭേദപ്പെടുത്തുന്ന ഒരുനിയമം മെൽപ്രകാരം രണ്ടുസൂചകങ്ങൾകൊണ്ടുസ്ഥാപിക്കുമൊ- ഒരിക്കലുംപാടില്ലാ. "ന്യായപ്രമാണത്തെ ഇല്ലാതാക്കുവാൻഅല്ലാനിവൃത്തിയാക്കുവാൻഞാൻവന്നു "എന്നമത്തായി ൫-൧൭.ലും കൎത്താവും ശ്ലീഹന്മാരും ശനിയാഴ്ചആചരിച്ചതായി പലസ്ഥലങ്ങളിലുംകാണുന്നു-(ലൂ-൪-൧൬; ന൩-൧൪) ശനിയാഴ്ചആചാരത്തിനു ഇങ്ങനെപ്രത്യക്ഷ തെളിവിരിക്കെ അതിനെഭേദപ്പെടുത്തുവാൻ സൂചകംമതിയാകയില്ലാ- ത്രോവാസിൽനിന്നു അടുത്തദിവസംതന്നെ പോകുവാൻ പൌലോസ ഭാവിച്ചിരുന്നതായി നടപ്പുപുസ്തകത്തിൽ പറഞ്ഞിരിക്കുന്നതിനാൽ യാത്രയുടെതിടുക്കംകൊണ്ടു ഞായറാഴ്ച സഭക്രൂടിയതാണന്നും വെളിപാടിലെ"കൎത്താവിന്റെ ദിവസം"താൻകഷ്ടാനുഭവിച്ച വെള്ളിയാഴ്ചയാണന്നും ഒരുത്തൻവ്യാഖ്യാനിക്കുന്നപക്ഷം അല്ലാ, ഞായറാഴ്ചതന്നെയാണന്നു വേദപുസ്തകംകൊണ്ടു സാധിപ്പാൻപാടില്ലാ- ഞായറാഴ്ചആചാരംവേദത്തിലെ വാചകംകൊണ്ടു ഊഹാൎത്ഥമായെവരുന്നൊള്ളു എന്ന മെൽപറഞ്ഞ ശാസ്ത്രവലയകൎത്താവും സമ്മതിക്കുന്നു- (പു.൩ ൬൨) അപ്പോൾരക്ഷയ്ക്കു എത്രയുംആവശ്യപ്പെട്ട പത്തുകല്പനകളിൽ ഒട്ടുംഅപ്രധാനമല്ലാത്ത ക്രിസ്തീയശാബ്ബാചാരം വെദത്തിൽ പ്രത്യക്ഷപ്പെടാതിരിക്കുമ്പോൾ യോഹന്നാന്റെ" കൎത്താവിന്റെദിവസം" ഞായറാഴ്ചയാണന്നും മറ്റുംനാംഅറിയുന്നത എന്തുകൊണ്ടു? അപ്പൊസ്തോലരുടെ രേഖ

പ്പെടുത്തിയ വേദംകൊണ്ടല്ലാ. രേഖപ്പെടുത്താത്ത വാക്കുപദേശങ്ങളെകുറിച്ചുള്ള സഭാപാരമ്പൎയ്യംകൊണ്ടാകുന്നു.

(സി)- വിവാഹം ദൈവാലയത്തിൽവച്ചു പട്ടക്കാരാൽ അനുഷ്ഠിക്കണമെന്നു എല്ലാക്രിസ്ത്യാനികളും ആവശ്യപ്പെടുന്നു ഏതെങ്കിലും അപ്പൊസ്തോലൻ ആരുടെയെങ്കിലും വിവാഹം നടത്തിയതായിട്ടൊ പട്ടക്കാരെ കൂടാതെ വിവാഹം പാടില്ലെന്നു ചട്ടംകെട്ടിയതായിട്ടൊ പുതിയനിയമത്തിൽ ഒരുവാക്കുപൊലുംഇല്ലാ, വേദത്തിൽഇല്ലെന്നുള്ള കാരണത്തുമേൽപട്ടക്കാരനെകൂടാതെ ഒരുക്രിസ്ത്യാനി വിവാഹംചെയ്താൽ ഏഴാംകല്പനയ്ക്കു വിരോധമായ വ്യഭിചാരമാകുമെന്നു എല്ലാസഭകളും വിചാരിക്കുന്നു. വെദപുസ്തകത്തിൽ സകലവും അടങ്ങീട്ടുണ്ടെന്നും അതിൽകാണാത്തകാൎയ്യങ്ങൾഒന്നും അംഗീകരിക്കയില്ലെന്നും പറയുന്നപക്ഷം നവീകരണക്കാർ പള്ളിയിൽവച്ചു പട്ടക്കാരാൽവിവാഹം നടത്തുന്നത വെദവിരോധമായിവരും അതിനാൽവിവാഹം പട്ടക്കാർമുഖാന്തരം വേണമെന്നുള്ള ദിവ്യഉപദേശം നാം അറിയുന്നത വേദപുസ്തകംകൊണ്ടല്ലാ പാരമ്പൎയ്യംകൊണ്ടുമാത്രമാണെന്നു തീൎച്ചപ്പെടുന്നു.

(ഡി) ജ്ഞാനസ്നാനം രക്ഷക്കു അത്യാവശ്യപ്പെട്ട ഒരുക്രമമാശയാണെന്നു സമ്മതിക്കാത്ത ക്രിസ്ത്യാനിയില്ല- ഇതിനെക്കുറിച്ചു ക്രിസ്തുവിന്റെകല്പന വിശ്വസിച്ചു ജ്ഞാനസ്നാനപ്പെടുന്നവൻ രക്ഷിക്കപ്പെടും വിശ്വസിക്കാത്തവൻശിക്ഷയേൽക്കപ്പെടും" എന്നായിരുന്നു. ക്രിസ്ത്യാനിമതത്തിന്റെ തത്വങ്ങളെവിശ്വസിപ്പാൻ പ്രായംഇല്ലാത്തശിശുക്കളെ പിണയാൾനിൎത്തി ജ്ഞാനസ്നാനം ചെയ്യണമെന്നു മിക്കസഭകളും പഠിപ്പിക്കുന്നു. വേദപുസ്തകംതുറന്നാൽ ഇതിനുഒരുലക്ഷ്യവും കാണ്മാനില്ലാ. ഒരുജെയിലർഭവനത്തൊടുകൂടി വിശ്വസിച്ചു എന്നു നടപ്പു ൧൬ാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള വാക്യമല്ലാതെ ചൂണ്ടികാണിപ്പാൻ വേദപുസ്തകംമാത്രം ആശ്രയിക്കുന്നവൎക്കുഇല്ലാ. ആഭവനത്തിൽ ശിശുക്കൾ ഉണ്ടായിരുന്നു എന്നുയാതൊരുരേഖയും ഇല്ലാതിരിക്കുമ്പോൾ രക്ഷക്കുഎത്രയും അത്യാവശ്യമായിരിക്കുന്ന ശിശുക്കളുടെ ജ്ഞാനസ്നാനം ഒരു പാദസാക്ഷികൊണ്ടു തെളിയുന്നതല്ലാ പിന്നെ ഒരു രക്ഷക്കടുത്തക്രമാശയെസ്ഥാപിപ്പാനും ആപ്പാസോക്കായുടെ അൎത്ഥം ശിശുക്കളെകൂടെ ജ്ഞാനസ്നാനംചെയ്യണമെന്നാണെന്നും നാം അറിയുന്നതു പാരമ്പൎയ്യംകൊണ്ടല്ലാതെ എന്തു?

(ഇ) ശവസംസ്കാരം ദൈവാരാധനക്കടുത്ത പ്രാൎത്ഥനകൾകൂടാതെ ചെയ്യപ്പെടരുതെന്നു എല്ലാക്രിസ്ത്യാനികളും നിൎബ്ബന്ധിക്കുന്നു. കിഴക്കെദേശങ്ങളിൽവച്ചു മരിക്കുന്ന അംഗ്ലിയാക്കാരെ ദൈവാരാധനയൊടുകൂടെ അടക്കുവാൻ അവിടങ്ങളിൽ അംഗ്ലിയാപള്ളികളും പാദ്രിമാരുംഇല്ലാഞ്ഞിട്ടു അംഗ്ലിയാക്കാർവ്യസനിച്ചു അങ്ങിനെമരിക്കുന്നവരെ യൌനായപള്ളികളിൽ യൌനായപാദ്രിമാരാൽ മരിച്ചവൎക്കുവേണ്ടിയുള്ള നിഷേധപ്രാൎത്ഥനകൾ അടങ്ങിയതായാലും വേണ്ടതില്ലാ, യൌനായപള്ളിക്രമപ്രകാരം അടക്കണമെന്നു കാന്റർപുരിയിലെ ആൎച്ചബിഷോപ്പു പാത്രിയൎക്കീസിനൊടു അപേക്ഷിക്കയും ചെയ്തിരിക്കുന്നു. (റസൊഗ്രീക്കുകമ്മട്ടിറിപ്പൊട്ടു ഫെബ്രുഫ- ൧൫- ൯൬) ശവസംസ്കാരത്തിനു ദൈവാരാധന വെണ

മെന്ന വെദപുസ്തകമാകുന്ന വലിയപ്രമാണത്തിൽ സൂചകനിഴൽപൊലും ഇല്ലാഞ്ഞിട്ടും അതുഅത്യാവശ്യമാണെന്നും മനസ്സാക്ഷിക്കുവിരൊധമായ പ്രാൎത്ഥനകൾ ചൊല്ലിയിട്ടെങ്കിലും ആരാധനയൊടുകൂടെ പ്രെതം മറവു ചെയ്യണമെന്നും അംഗ്ലിക്കാസഭ ഇത്ര ആവശ്യപ്പെട്ടതു എന്തു അടിസ്ഥാനത്തുമ്മെൽ? വേദപുസ്തകത്തിന്മെൽതന്നെയൊ ഒരിക്കലുമല്ലാ. അപ്പൊസ്തൊലന്മാർ രെഖകൂടാതെ വാക്കാലും പ്രവൃത്തിയാലും കാണിച്ച പാരമ്പൎയ്യങ്ങളെ അടിസ്ഥാനപ്പെടുത്തി സഭ ചെയ്തിട്ടുള്ള നിശ്ചയമല്ലാതെ മറ്റൊന്നുമല്ലെന്ന പ്രത്യക്ഷമാണല്ലൊ.

(ഏഴ) ദുഃഖവെള്ളിയാഴ്ച പെരുനാളുകൾ ൦രം ദിവസങ്ങളെ ആചരിക്കണമെന്ന മിക്കസഭകളും ആവശ്യപ്പെടുന്നു. ഇതിനു വേദപുസ്തകത്തിൽ വല്ലസൂചകവും ഉണ്ടൊ. ഇല്ല, ലവലെശംഇല്ല. അഞ്ചാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന യാക്കൊബ ബുർദ്ദാനായുടെപെരുനാൾകൂടി താരകയിലെ പെരുനാൾപട്ടികയിൽ കാണുന്നു. അഞ്ഞൂറുവൎഷംകഴിയുമ്പൊൾ ഈപേരിൽ ഒരുപരിശുദ്ധൻസൂറിയായിൽഉണ്ടാകുമെന്നും അദ്ദെഹത്തിന്റെ മരണനാൾ സഭയിൽഓൎക്കണമെന്നും തോമ്മാശ്ലീഹാ കല്പിച്ചിട്ടില്ലല്ലൊ. പിന്നെ പെരുനാളുകളുടെ ആചാരത്തിന്റെഉത്ഭവം വേദപുസ്തകത്തിൽനിന്ന ആണെന്നു പറയാമൊ? ഇതും അപ്പൊസ്തൊലന്മാരുടെവാക്കുപദെശങ്ങളെ അനുസരിച്ചുള്ള പാരമ്പൎയ്യമെന്ന സഭാപ്രമാണത്താൽ അല്ലാതെവരുവാൻ പാടില്ലാ. ഇതിൽ വേറൊരുഅതിശയംകൂടെഇരിക്കുന്നു. താരകയുടെപെരുനാൾപട്ടികയിൽഎങ്ങും മലയാളത്തെ ഒരു പരിശുദ്ധന്റെ പെരുനാൾ കാണ്മാനില്ലാ. മലയാളത്തു പരിശുദ്ധന്മാർ ഉണ്ടായിട്ടില്ലയൊ. അതൊ മലയാളത്തുകാർ എല്ലാം ദുഷ്ടന്മാർതന്നെയൊ? ഇതിനാൽ ഒരു കാൎയ്യംകൂടെതെളിയുന്നു. മലയാളത്തുസഭാഭരണം അപ്പൊസ്തൊലകാലശെഷം കുറെനാളെക്കുമുടങ്ങിപ്പൊയതിനാൽ അപ്പൊസ്തൊലന്റെ പാരമ്പൎയ്യഉപദെശങ്ങൾപാലിച്ചില്ലെന്നും തുടൎച്ചയായിസഭാപിതാക്കന്മാർ നിലനിന്ന പരദെശങ്ങളിൽ പാരമ്പൎയ്യം നിലനിന്നതിനാൽ അവരുടെഅറിവിൽ പരിശുദ്ധന്മാരായികാലംചെയ്തവരുടെ പെരുനാൾപട്ടികയിൽചെൎപ്പാൻ ഏടവന്നുഎന്നുംകൂടി പ്രത്യക്ഷപ്പെടുന്നു.

ഇതുപൊലെ വേദത്തിൽ സംശയിക്കത്തക്ക സൂചകങ്ങളാൽ മാത്രം ഊഹിക്കാവുന്നതൊ ഒരുസൂചകവും ഇല്ലാത്തതൊആയി അനെകക്രിയകൾ ഒഴിച്ചുകൂടാത്തവയെന്ന ക്രിസ്ത്യാനികൾ വിശ്വസിക്കുന്നുണ്ടു. മാതൃകയായി ചിലദൃഷ്ടാന്തങ്ങൾമതിയാകുമെന്നവച്ചു ഇനി വേറെയുള്ളവയെ പറയുന്നില്ലാ ഇതിൽനിന്ന അനുമാനിക്കെണ്ടതു എന്തെന്നാൽ, വേദത്തിൽ ലേശംപൊലും സൂചിപ്പിച്ചിട്ടില്ലാത്തക്രിയകളെ സഭ ആവശ്യമായി പ്രവൃത്തിക്കുന്നതും, അഥവാ സൂചിപ്പിച്ചിരുന്നാൽ സൂചിപ്പിക്കുന്ന പാസൊക്കാകളുടെ അൎത്ഥം നാം നടത്തുന്ന നടപടിക്കു അനുസരിച്ചാണെന്നും നമുക്കു കാണിച്ചുതന്നതും സ്ഥിരപ്പെടുത്തിതന്നതും നമ്മെവിശ്വസിപ്പിച്ചതും അപ്പൊസ്തൊല പാരമ്പൎയ്യമാകുന്നു. ആ പാരമ്പൎയ്യവും പാരമ്പൎയ്യത്തെപാലിക്കുന്നസഭയും ഇല്ലെങ്കിൽ ജ്ഞാനസ്നാനം, ഞായറാഴ്ച ആചാ

രംഭത്തിലായ രക്ഷസ്സ്കൂട്ടത്തിന്റെ ക്രൂരാശകളെക്കുറിച്ചുപോലും നാം മൂഢന്മാരായിപ്പോകുമെന്നും ആക്രൂരാശകളെ സൂചിപ്പിക്കുന്നവാക്യങ്ങളുടെഅർത്ഥം നാം ശരിയായിധരിക്കുന്നതു ക്രിസ്തീയപാരമ്പര്യമെന്ന ഉരകല്ലും വ്യാഖ്യാനവുംകൊണ്ടുമാത്രമാണെന്നും തക്കരഹിതംഏറ്റുപറയാതിരിപ്പാൻപാടില്ലാ.

തുടരും

## സ്വർഗ്ഗത്തിലെഎഴുത്തും ചെങ്ങന്നൂരെകല്ലറവും.

കഴിഞ്ഞ ൧-ാം ലക്കം പത്രികയിൽ നാളാഗമപുസ്തകത്തിൽനിന്ന പകർത്തികാണിച്ചിരുന്ന ഏലിയാദീർഘദർശിയുടെ സ്വർഗ്ഗീകഎഴുത്തിന കഴിഞ്ഞതാരകയിൽ "ഏൻ" എന്ന വിദ്വാൻ ചില ആക്ഷെപങ്ങൾപറഞ്ഞിട്ടുണ്ട. ആക്ഷെപങ്ങൾ (൧) യഹൂദിയാരാജാവായിരുന്ന യഹൊരാം രാജ്യഭാരം ആരംഭിച്ചതു തന്റെപിതാവായ യഹൊശാപ്പാത്തിന്റെ ജീവകാലത്തായിരുന്നതിനാൽ ഏലിയായുടെ എഴുത്തു ആദീർഘദർശി ഭൂമിയിൽ ഇരിക്കുമ്പോൾ ആണെന്ന വിചാരിക്കാമെന്നും (൨) സുറിയാനി, തമിഴ, ഈ ഭാഷകളിലുള്ള പഴയനിയമവാചകം ഏലിയാ ഭൂമിയിൽവച്ചുഎഴുതി എന്ന തെളിയിക്കുന്നു എന്നും (൩) ദീർഘദർശിമാർ വരുവാനുള്ളകാര്യങ്ങളെ മുമ്പിൽകൂട്ടിപ്രസ്താവിച്ചിട്ടുള്ളതുപൊലെ ഇതിനെയുംവിചാരിക്കണമെന്നും (൪) "ഓരോകാലത്തിൽ പറയെണ്ടതൊ പ്രവൃത്തിക്കെണ്ടതൊ ആയസംഗതികൾ അതാതുകാലത്തുള്ള മനുഷ്യരെക്കൊണ്ടല്ലാതെ അപ്പോൾ ഭൂമിയിൽ ഇല്ലാത്തവരെക്കൊണ്ടു ദൈവംനടത്തിക്കപതിവില്ല"എന്നും ആകുന്നു.

ഇതൊന്നും ഞാൻ വേദത്തിൽനിന്ന പകർത്തികാണിച്ച വാക്യത്തിന്റെ മാറ്റുപാടാകുവാൻ മതിയാകയില്ലാ.

(൧) യഹൊരാം അവന്റെപിതാവായ യഹൊശാപ്പാത്തിന്റെകാലത്തു പിതാവിനൊടുകൂടെ രാജ്യഭരണത്തിൽസംബന്ധിച്ചുഎന്നമാത്രമെഉള്ളു. പൂർണ്ണരാജാവായിട്ടില്ലാ. യഹൊശാപ്പാത്തു മരണത്തൊളം രാജാവായിരുന്ന എന്നമാത്രമല്ല മകന രാജ്യഭരണത്തിൽ സഹകരണം ഉണ്ടായിട്ടിൽപിന്നെയും രാജ്യഭരണസംബന്ധമായ പ്രധാനജോലികളും യുദ്ധങ്ങളും പിതാവുനടത്തിയതായികാണുന്നു അപ്പോൾ ദീർഘദർശിവേലനടത്തിയതു ഏലിശായും ആയിരുന്നു. (൨ രാജാ_ ൩_ ൧൧) ഏലിയാ ഈ സമയം പ്രായാധിക്യത്താൽ പ്രവാചകശുശ്രൂഷയിൽനിന്ന ഒഴിഞ്ഞു സ്വസ്ഥമായിരിക്കയായിരുന്നു എന്ന താരകാ പറയുന്നഅഭിപ്രായം ആദ്ദെഹത്തിന്റെ സ്വന്തവെളിപാടാണ. വേദസാക്ഷിയില്ലാ_ ഏലീയാസ്വർഗ്ഗാരൊഹണത്തിനഒരുങ്ങിയപ്പോൾ ഗിൽഗാൽ, ബെതൽ, യറിഹൊ മുതലായ പട്ടണങ്ങളിൽ സഞ്ചരിച്ചുചെയ്തു യോർദ്ദാൻകടന്നുപോയതും (൨ രാജാ ൨) മറ്റും പ്രായാധിക്യത്താൽ രോഗിയായിരുന്ന ആളിന്റെ പ്രവൃത്തിയാകുമൊ. എന്നമാത്രവുമല്ലാ, ഏലിശായ്ക്കു പ്രവാചകശുശ്രൂഷയുടെ വരം ലഭിച്ചതു ഏലിയായുടെ സ്വർഗ്ഗാരൊഹണസമയവും അവനിൽനിന്നുകിട്ടിയ തുവാലയുടെ പ്രാപ്തിയൊടുകൂടിയുംആയിരുന്നു (൨ രാജാ ൨, ൯-൧൦, ൧൫) ഏലിയായുടെആത്മാവു ഏലിശായിൽ ഉണ്ടെന്ന ദീർഘദർശിമാരുടെ പുത്രന്മാർ ധരിച്ചതും അപ്പോൾ ആയിരുന്നു. (൧൪ വാ) അനന്തരം അവൻ യോർദ്ദാനിൽ തന്റെആദ്യത്തെഅത്ഭുതം പ്രവൃത്തിച്ചപ്പോൾ "ഏലിയായുടെ ദൈവം എവിടെ" എന്നപറഞ്ഞു തുവാലകൊണ്ടുഅടിച്ചതും വിചാരിച്ചാൽ ഇവൻ അതിശയവരത്തിനായി ഏലിയായുടെ ദൈവത്തെ ആദ്യം അന്വെഷിക്കയായിരുന്നു എന്നുകൂടെ വ്യക്തപ്പെടുന്നു. ഏലിയാ പ്രായാധിക്യത്താൽ സ്വസ്ഥതയായിരുന്നു എന്നും ഏലിയായ്ക്കു മുമ്പു ഏലിശാ പ്രവാചകശുശ്രൂഷയിൽ പ്രവെശിച്ചുഎന്നുംഉള്ള താരകാഭിപ്രായം അടിസ്ഥാനമില്ലാത്തതാണെന്ന ഇതിനാൽ പ്രത്യക്ഷപ്പെടുന്നു. അപ്പോൾ യഹൊശാപ്പാത്തിന്റെകാലത്തുതന്നെ ഏലിയായുടെസ്വർഗ്ഗാരൊഹണവും നടന്നിരിക്കുന്നു എന്നതീർച്ചയാണ. വ്യാഖ്യാനക്കാർ എല്ലാവരും എന്റെ അഭിപ്രായത്തിൽ ചെരുന്നു. ദൃഷ്ടാന്തമായി സ്കോററ, കൌക്ക, ഗ്രംഡി_ ഇവരെവായിച്ചുനോക്കുക. ഒടുവിൽപേർപറഞ്ഞ ശാസ്ത്രവലയകർത്താവുകൂടെക്കൂടെ കാലഗണിതം വ്യവസ്ഥപ്പെടുത്തി നാളാഗമത്തിലെ ഏലിയായുടെ സ്വർഗ്ഗീകഎഴുത്തു അവന്റെസ്വർഗ്ഗാരൊഹണം കഴിഞ്ഞു ഏഴാംവർഷത്തിൽവന്നതായി തീർച്ചപ്പെടുത്തിയിരിക്കുന്നു. (പൃ ൨൭൭ നോക്കുക)

ഇനിയും പ്രസിദ്ധപ്പെട്ട വേദപുസ്തകത്തിലെ ഇംഗ്ലീഷ കാലഗണിതക്കാരനെക്കൂടെ നോക്കുക. ഏലിയായുടെസ്വർഗ്ഗാരൊഹണം ക്രിസ്തുവിനമുമ്പു ൮൯൬-ാം വർഷത്തിലും പ്രസ്താപലെഖനം ഏലിയായിൽനിന്നുകിട്ടിയതു ൮൮൯-ലും ആയിരുന്നു എന്നതി

ച്ച

പ്പെടുത്തിയിരിക്കുന്ന (അഷറിന്റെ ക്രൊനൊലൊജി) സ്വർഗ്ഗാരൊഹണാനന്തരം ൭-ാം വർഷത്തിൽ എന്ന മെല്പറഞ്ഞ അഭിപ്രായം ഇതിനാലും സ്ഥിരപ്പെടുന്നു. ആകയാൽ ഏലിയായുടെ എഴുത്തു വന്നു എന്നു പറയുന്നതു അവൻ ജീവനൊടെ ഭൂമിയിൽ ഇരിക്കുമ്പോൾ ആണെന്നുള്ള താരകാലേഖകന്റെ കഥ വേദാനുസരണമല്ലാത്ത വെറും കെട്ടുകഥയാണെന്നു വായനക്കാർക്കു ഗ്രഹിക്കാവുന്നതാണ.

(ഖ) “ഏൻ” തന്റെ അഭിപ്രായം സുറിയാനി തമിഴ് ഈ വേദതർജ്ജമകൾകൊണ്ടാണു പിന്നെ തെളിയിപ്പാൻ ശ്രമിക്കുന്നതു. അയാൾ സുറിയാനി ഇപ്രകാരം തർജ്ജമ ചെയ്തിരിക്കുന്നു. “അവനൊടു അവൻ പറഞ്ഞിട്ടുള്ള ഏലിയാ ദീർഘദർശിയുടെ വചനങ്ങളിൽനിന്നു അവന്റെ അടുക്കൽ അവൻ കൊണ്ടുവന്നു” എന്നാകുന്നു. ഇതു ആരാണ്ടു പറഞ്ഞുകേട്ട തർജ്ജമയാണെന്നു ഇനിക്കു തോന്നുന്നു. ഇതിൽ ഒട്ടുവളരെ “അവൻ” പ്രയൊഗിച്ചിരിക്കുന്നതു വളരെ തെറ്റായ ധാരണത്തിനു ഇടയുള്ളതാണ. സുറിയാനിയിൽ പ്രത്യേകം പ്രത്യേകം “അവൻ” എന്ന പദം ഇല്ലാ. വ്യാകരണപ്രകാരം സുറിയാനിഭാഷയിൽ ഏതു ക്രിയാപദവും ഉത്തമ മദ്ധ്യമ പ്രഥമ എന്ന മൂന്നു പുരുഷന്മാരിൽ ഒന്നായിരിക്കണം. “ഞാൻ, നീ” എന്നു വരുന്ന ഉത്തമപുരുഷനും മദ്ധ്യമപുരുഷനും ഒഴിച്ചുള്ള സകലഭേദങ്ങളും പ്രഥമപുരുഷനിൽ വരും. അപ്പൊൾ ആ ക്രിയക്കു “അവൻ”, “അതു”, “ചാക്കൊ”, “മാത്തൻ”, “പെട്ടി”, “വൃക്ഷം”, ഇങ്ങനെ ലക്ഷൊപലക്ഷം നാമങ്ങൾ ആഖ്യയായി വരാവുന്നതായിരിക്കെ, ആഖ്യ കൂടാതെ “പറഞ്ഞു”, “കൊണ്ടുവന്നു” എന്ന അർത്ഥപ്പെടുന്ന ക്രിയാപദങ്ങളുടെ പ്രഥമപുരുഷൻ ഉപയൊഗിച്ചിരിക്കുന്നടത്തു “അവൻ”, എന്ന പ്രതിസംജ്ഞാനാമം ആഖ്യയായികൊണ്ടുവന്നതു നിരർത്ഥമാകുന്നു. അതിനാൽ ശരിയായ തർജ്ജമ ഇപ്രകാരമാകുന്നു. “നീ നിന്റെ പിതാവായ യഹൊശാഫാത്തിന്റെ വഴികളിലും ------------------ നടക്കാതെ ------------- നിന്റെ പിതാവിന്റെ ഭവനത്തിലുള്ള സഹൊദരന്മാരെ കൊല്ലുകയും ചെയ്കകൊണ്ടു കണ്ടാലും കർത്താവു ----- മഹാബാധകൊണ്ടു ബാധിക്കും ----------

മഹാരോഗങ്ങൾ നിനക്കുണ്ടാകും എന്നു കർത്താവു പറയുന്നു എന്നു പറഞ്ഞതായ ഏലിയാദീർഘദർശിയുടെ പെസഗാമാകളിൽനിന്നു അവന്റെ പക്കൽ കൊണ്ടുവന്നു,, എന്നാകുന്നു. ഇതുകൊണ്ടു മുമ്പിൽ എഴുതിവച്ചേച്ചുപൊയി എന്നു വരുന്നില്ലാ. ഇതിൽ തീർച്ചപ്പെടുവാനുള്ളതു. ഏലിയായിൽനിന്നു വന്നതു എഴുത്തൊ വചനമൊ എന്നല്ലാ- ഏതും ആകട്ടെ- ഏതെങ്കിലും വന്നതു ഏലിയാ ഇവിടെ ഉള്ളപ്പൊളൊ സ്വർഗ്ഗാരൊഹണാനന്തരമൊ, സ്വർഗ്ഗാരൊഹണാനന്തരമെങ്കിൽ എവിടെനിന്നു ഏതുമുഖാന്തരം വന്നു എന്നാണു അറിയെണ്ടതു. വിവാദലേഖനം യഹൊരാംരാജാവിനു കിട്ടിയതു സ്വർഗ്ഗാരൊഹണശേഷമാണെന്നുള്ളതിനു തർക്കമില്ലാത്ത ലക്ഷ്യങ്ങൾ പറഞ്ഞിട്ടുണ്ടല്ലൊ. ഭൂമിയിൽവച്ചു എഴുതിവച്ചേച്ചുപൊയി എന്നു വേദത്തിൽ എഴുതിയിട്ടില്ലാ. വേദത്തിൽ നേരെ എഴുതിയിരിക്കുന്നതിനു വളച്ചുകെട്ടു ആവശ്യമില്ലാ. സുറിയാനികൊണ്ടു താരകയുടെ അർത്ഥം ശരികയില്ലാ. അഥവാ ശരിയെന്നിരുന്നാലും സുറിയാനിപകർപ്പു ഇതിലെക്കു ആധാരമാകയില്ലാ. തർജ്ജമക്കാരന്റെ യുക്തിയും വാചകവും പരിശുദ്ധാത്മാവിന്റെ നിശ്വാസത്താൽ ഉണ്ടാകുന്നതല്ലാ. ആകുമെങ്കിൽ ബെ. കോശി ആച്ചുഡീക്കൻ മുതൽപേർ ചെയ്യുന്ന തർജ്ജമയ്ക്കു കുറ്റം പറവാൻ പാടില്ലല്ലൊ. സുറിയാനിവേദത്തിനു മൂലത്തൊടു തുല്യബലവും യോജിപ്പും ഉണ്ടെന്നു സർവ്വമനുഷ്യരും സമ്മതിച്ചിരിക്കുന്നതു അപ്പൊസ്തൊലകാലത്തൊ അവരാലൊ ചെയ്യപ്പെട്ട പ്ശീത്തൊ എന്ന പുതിയനിയമതർജ്ജമയെക്കുറിച്ചു മാത്രമാകുന്നു. പിൻകാലത്തുണ്ടായ സുറിയാനിപഴയനിയമത്തിനു ആ മതിപ്പു ആരും കൊടുക്കുന്നില്ലാ. ഇതിനു തെളിവു വേണമെങ്കിൽ ചെയിംബെർസ എൻസൈക്ലൊപീഡിയാ നോക്കുക. ഒരു വാക്യത്തെക്കുറിച്ചു തർക്കം ഉണ്ടായാൽ അതിനു ബെയിലിസായ്പിന്റെ മലയാളതർജ്ജമയൊ ഒരു തമിഴ്കാരന്റെ തർജ്ജമയൊ ഒരു സുറിയാനിക്കാരന്റെ തർജ്ജമയൊ ഒന്നാംതരം തെളിവാകയില്ലാ. പരിശുദ്ധാത്മാവിനാൽ എഴുതപ്പെട്ട മൂലമാണ നോക്കെണ്ടതു. അതിന്റെ സ്വഭാവം നിജപ്പെടുത്തുവാൻ ഞാൻ വളരെ ശ്രമം ചെയ്തു എന്നു പറഞ്ഞതു മഹാ അബദ്ധമായിപ്പൊയി എന്നു “ഏൻ,, ആക്ഷെപിച്ചിരിക്കുന്നു. അയാൾക്കു മൂട്ടുംചുവടും അറിയാമൊ എന്നു സംശയമാണ. മൂലം ഇനിക്കറിഞ്ഞുകൂടായെങ്കിലും അറിയാവുന്ന യോഗ്യന്മാർ പരിശൊധിച്ചുപറഞ്ഞിട്ടുള്ള ചില അഭിപ്രായങ്ങൾ താഴെ എഴുതുന്നു. ശാസ്ത്രവല്ലഭകർത്താവു പറയുന്നതു;- “ഏലിയായുടെ സ്വർഗ്ഗാരൊഹണശേഷം ഏഴാം വർഷത്തിൽ അവനിൽനിന്നു യഹൂദരാജാവായ യഹൊരാമിന്റെ ദുഷ്ടതയെ ശാസിക്കുന്നതായ ഒരു എഴുത്തു വന്നപ്രകാരം പറയുന്നു. ദീർഘദർശി സ്വർഗ്ഗാരൊഹണത്തിനു മുമ്പൊ പിമ്പൊ എഴുതിയൊ, അല്ലെങ്കിൽ ഏലിയാ എന്നതു ഏലിശാ എന്നു വായിക്കെണ്ടതല്ലയൊ എ

ന്നിങ്ങനെ ആ എഴുത്തിനെപ്പറ്റി പല ഊഹങ്ങൾ ഉണ്ടാകുന്നുണ്ടു. ഏലിയാ അപ്പോൾ ഇരുന്നിരുന്ന സ്വർഗ്ഗത്തിൽവെച്ചു ഇതു എഴുതി ദൈവദൂതന്മാർമുഖാന്തിരം യഹോരാമിനു അയച്ചു എന്നു യൊസീപ്പസും ആദ്യകാലത്തെ പലരും പറയുന്നു_______ഇന്നത്തെ ചിലർ ഏലിയായുടെ സ്വർഗ്ഗാരോഹണത്തിനുമുമ്പു എഴുതി എന്നു പറയുന്നു, ബൎത്തൊയിഡ എന്നയാൾ ഏലിശാ എന്നു തന്റെ തൎജ്ജമയിൽ ചേൎക്കയും ഇങ്ങനെ തിരുത്തണമെന്നു ആവശ്യമാണെന്നു പറകയും ചെയ്യുന്നു. എന്നാൽ ഈ അഭിപ്രായങ്ങൾ ഒന്നും മൂലഭാഷയിലെ കയ്യെഴുത്തുകളാലൊ തൎജ്ജമകളാലൊ സ്ഥാപിക്കപ്പെടുവാൻ പാടില്ലാ.,, (പു. ൨൭൭)

ഓക്സ്ഫൊൎഡ സൎവ്വകലാശാലയിലെ ഒരു പണ്ഡിതരായിരുന്ന തൊമ്മാസ കൌക് എന്നയാൾ തന്റെ കമ്മെന്ററിയിൽ പറയുന്നതു എന്തെന്നാൽ_ "ഏലിയാ യഹൊശാഫാത്തിന്റെകാലത്തുതന്നെ സ്വർഗ്ഗത്തിലെക്കു കരെറി എന്നു ൨. രാജാ_ ൨_ ൧-ൽ നിന്നു വ്യക്തമായിരിക്കുന്നതിനാൽ അവന്റെ മകനു ഏലിയാ എഴുത്തയച്ചതു എങ്ങനെ എന്നു തൎക്കം ഉണ്ടാകുന്നു. ഈ എഴുത്തു ഏലിയാ സ്വർഗ്ഗത്തിൽ എഴുതി ദൈവദൂതന്മാർമുഖാന്തരം അയച്ചു എന്നു യൊസിപ്പസും മറ്റുപലരും പറയുന്നു. ഇതു ഏലിയാ സ്വർഗ്ഗാരോഹണത്തിനു മുമ്പെ എഴുതിവച്ചു എന്നു ചിലരും ഈ ഏലിയാ വേറൊരു ഏലിയാ ആണെന്നും പറയുന്നവർ ഉണ്ടു. ഇതിൽ ഏതു അഭിപ്രായമാണ ഒത്തതു എന്നു വായനക്കാർ വിധിക്കട്ടെ.,, ഇതിൽ ഇദ്ദേഹത്തിനു അഭിപ്രായം ഒന്നുമില്ലാ. പൂൎവ്വീകഗ്രന്ഥകൎത്താക്കൾ സ്വൎഗ്ഗീകഎഴുത്തായി വിചാരിച്ചുവന്നു എന്നു സമ്മതിക്കുന്നു. പരിശുദ്ധന്മാരൊടുള്ള അപെക്ഷ കൈപ്പായി വിചാരിക്കുന്ന അംഗ്ലിയാഗ്രന്ഥകൎത്താക്കൾ സമാധാനം തപ്പിയിട്ടു മുമ്പിൽകൂട്ടി എഴുതിവച്ചെച്ചു പൊയി എന്നൊ ഏലിശാ എഴുതി എന്നൊ അല്ലെങ്കിൽ വേദത്തിൽ എങ്ങും പറഞ്ഞിട്ടില്ലാത്ത ഒരു പുത്തൻ ഏലിയായെ ഇടയിൽ കയറ്റാമെന്നൊ അല്ലാതെ സമാധാനം കാണുന്നില്ലാ എന്നു പ്രത്യക്ഷമാകുന്നു.

ഇംഗ്ലീഷ വ്യാഖ്യാനികളിൽവച്ചു വിശ്വവിശ്രുതനായി വിചാരിക്കപ്പെടുന്ന സ്കൊറ്റിന്റെ അഭിപ്രായം കേട്ടാൽ നേരംപോക്കു ധാരാളം ഉണ്ടു. ഇദ്ദേഹം മൂലഭാഷയിൽ പാണ്ഡിത്യമുള്ള ആൾ ആണ. പരിശുദ്ധന്മാരൊടുള്ള അപെക്ഷയെ കൈപ്പായി വിചാരിക്കുന്ന അംഗ്ലിയാമതത്തിന്റെ വിശ്വാസത്തെ പുലൎത്തുന്നതായ ഇദ്ദേഹത്തിന്റെ വ്യാഖ്യാനത്തിൽ ഏലിയായുടെ എഴുത്തു സ്വൎഗ്ഗീകമല്ലെന്നു വരുത്തുവാൻ മൂലവും തൎജ്ജമകളും വേറിട്ടൊഴിച്ചു നോക്കിയിട്ടു വേദത്തിലെ സാക്ഷ്യമുള്ള വാചകം കൊണ്ടു ലൌകീകമാക്കുവാൻ ന്യായം കണ്ടില്ലാ. പിന്നെ പൊരുത്തുപൊരുത്തമായി പറഞ്ഞുവച്ചതു ഇപ്രകാരമാകുന്നു. "സ്വൎഗ്ഗാരോഹണത്തിനുമുമ്പു ഏലിയാ പ്രവാചകാത്മാവിനാൽ യഹോരാമിന്റെ ദുഷ്ടതയെ മുൻകൂട്ടികണ്ടിട്ടു ഈ വചനങ്ങളെ ദീൎഘദൎശിമാരിൽ ഒരുവനൊടു പറഞ്ഞു അതു എഴുതുവാനും യെഹൊരാം ഇവിടെ പറയുന്നതുപൊലെ അഭക്തനായിതീരുമ്പൊൾ എഴുത്തായികൊടുത്തയപ്പാനും അതു സ്വൎഗ്ഗത്തിൽനിന്നു അയച്ചതുപൊലെ യഹൊരാമിനെ തട്ടിയിട്ടു അവൻ ചെയ്യുപാപങ്ങളെക്കുറിച്ചു അനുതപിക്കേണ്ടതിനു ഈ എഴുത്തു അവനു കൊടുപ്പാൻ ഏലിയാ അയച്ചു എന്നു അറിയിപ്പാനും ആജ്ഞാപിച്ചു.,, സ്കൊറ്റിന്റെ അഭിപ്രായമാണ ഇതു_ പ്രിയവായനക്കാരെ കാണ്മിൻ. ഈ മഹാൻ തന്റെ എടുത്തുവിട്ടുള്ള ഉപദേശത്തിനു ഈ വാക്യം തടസ്സമായി തീരരുതെന്നുള്ള മനപ്പൂൎവ്വത്തുമെൽ സമാധാനം കണ്ടുപിടിപ്പാൻ പഠിച്ചപണി പതിനെട്ടും കഴിച്ചിട്ടു മൂലംകൊണ്ടൊ വാചകരീതികൊണ്ടൊ വളച്ചുകെട്ടി യുക്തിഉണ്ടാക്കുവാൻ പ്രാപ്തനായിട്ടില്ലാ_ പിന്നെയൊ ഏലിയായെ കള്ളനാക്കാമെന്നാണ ഇദ്ദേഹത്തിന്റെ സമാധാനം. എങ്ങനെയെന്നാൽ ഏലിയാ സ്വൎഗ്ഗത്തിൽനിന്നു ഈ എഴുത്തു അയച്ചു എന്നു യഹൊരാം ധരിച്ചു ഭ്രമിക്കേണ്ടതിനു ആവിധത്തിൽ വ്യാജം പറഞ്ഞു കൊടുപ്പാൻ ഏലിയാ മുമ്പിൽകൂട്ടി ശട്ടംകെട്ടി എഴുതി ആരെയൊ ഏല്പിച്ചെച്ചു പൊയി എന്നാണ ഈ മഹാൻ പറഞ്ഞൊപ്പിക്കുന്ന സമാധാനം. മൂലം നല്ലപൊലെ പരിജ്ഞാനമുള്ള ഇദ്ദേഹം അതും പരിശൊധിച്ചിട്ടും അതിലെ വാചകരീതികൊണ്ടു ഏലിയാ മുമ്പുകൂട്ടി എഴുതിവച്ചതാണെന്നു തെളിയിപ്പാൻ ഇദ്ദേഹം ന്യായം കണ്ടില്ലാ. ഏലിയാ ദീൎഘദൎശി ഇപ്രകാരം ഒരു ചതിവും നേരുകേടും പറഞ്ഞുകൊള്ളുവാനായി ചട്ടംകെട്ടി ഇങ്ങനെ എഴുതിവെച്ചെച്ചു പൊയി എന്നു സിദ്ധാന്തംകൊണ്ടു പറയുന്ന സ്കൊറ്റ മുതൽ പേരുടെയും അവരുടെ ശിഷ്യന്മാരായ താരകാലേഖകൻ മുതൽ പേരുടെയും ഇത്ര വളച്ചുകെട്ടിയും വേദവിരൊധമായും ഇരിക്കുന്ന വ്യാഖ്യാനം കാശിനു വിലയുള്ളതാകുമൊ.? എഴുത്തെങ്കിലും വചനമെങ്കിലും ഏലിയാ തന്റെ സ്വൎഗ്ഗാരോഹണശേഷം അയച്ചു എന്നു വേദത്തിൽ പ്രത്യക്ഷമായി എഴുതിയിരിക്കുന്ന വാക്യത്തെ വേദത്തിൽ പറയുന്നതുപൊലെ നാം വിശ്വസിക്കയൊ, അല്ല, അതു ചിലരുടെ തന്നിഷ്ടഉപദേശങ്ങൾക്കു പ്രതികൂലമാകകൊണ്ടു എഴുത്തയച്ച ദീൎഘദൎശിയെ കള്ളഉപദേഷ്ടാവാക്കിയിട്ടെങ്കിലും വളച്ചുകെ

ളിവിശ്വസിക്കയൊ ഏതാണ നീതിയും വേദാനുസരണയും എന്ന പ്രിയ വായനക്കാരെ നിങ്ങൾ വിധിപ്പീൻ.

൩ ദീൎഘദൎശിമാർ വരുംകാൎയ്യങ്ങളെ മുമ്പിൽക്കൂട്ടി അറിയുന്നതുപോലെ ഇതുംഅറിഞ്ഞു എഴുതിവച്ചുഎന്നാണ പിന്നത്തെ താരകായുക്തി. ഈ എഴുത്തിലെ വാചകം വരുംകാൎയ്യത്തിനല്ല വന്നകാൎയ്യത്തിനു ശിക്ഷ അറിയിക്കുന്നതായിട്ടാണ. നീ നിന്റെസഹൊദരന്മാരെ കൊന്നതുകൊണ്ടു നിനക്കു ഇന്നദൊഷംവരുംഎന്നാണ പറഞ്ഞിരിക്കുന്നതു. സംഭവിപ്പാനുള്ളതിനെ സംഭവിച്ചതുപൊലെ മുൻക്കൂട്ടി പറഞ്ഞിരിക്കയാണന്നു വിചാരിക്കുന്നപക്ഷവും മേൽചേൎത്ത സ്കൊറിന്റെ വ്യാഖ്യാനപ്രകാരം ഏലിയായുടെ ഉദ്ദേശ്യം അവൻ സ്വൎഗ്ഗത്തിൽനിന്നു ൧൦ സംഭവങ്ങളുടെശേഷം എഴുതിഅയച്ചു എന്നു രാജാവിനെ ധരിപ്പിക്കണമെന്നായിരുന്നു എന്നും രാജാവ ആവിധത്തിൽ ധരിച്ചിരിക്കണമെന്നും വരുന്നു. കൊള്ളാം നല്ലകാൎയ്യം_ ഭൂമിയിൽനിന്നുപിട്ടുപൊയ പരിശുദ്ധന്മാൎക്ക ലോകത്തിലെസംഭവങ്ങൾ അറിവാൻശക്തിയുണ്ടന്നും ഏലിയാവിശ്വസിച്ചിരുന്നു എന്നും രാജാവിനെ അങ്ങിനെവിശ്വസിപ്പിച്ചു എന്നുംക്കൂടെ ഇതിനാൽവരുന്നു. പരിശുദ്ധന്മാരെ സംബന്ധിച്ചടത്തൊളം ൧൦ സമ്മതം ഇനിക്കമതിയാകും. ൧൦ വ്യാഖ്യാനപ്രകാരം ൧൦ വാക്യങ്ങളെ അംഗീകരിച്ചാലും എന്റെ ഉദ്ദേശ്യത്തിനുവേണ്ടുവൊളം മതിയായിരിക്കും. ൧൦ ഭാഗം സംബന്ധിച്ചു ഒന്നുക്കൂടെപറവാനുണ്ടു. ൧൦ എഴുത്തിൽ ദുഷ്ടരാജാവിനോടു പ്രതിക്രിയ നിശ്ചയമായി അറിയിച്ചിരിക്കുന്നതല്ലാതെ അനുതാപത്തിനു ഒരുഗുണദൊഷവും പറഞ്ഞിട്ടില്ലാ. ലേഖനം പിൻകാലത്തു അയച്ചതാണന്നുവിചാരിപ്പാൻ ഇതും ഒരുലക്ഷ്യം ആകുന്നു. അതുമാത്രവുമല്ലാ കരുണയുള്ളദൈവംചെയ്യു പാപങ്ങൾക്കല്ലാതെ ചെയ്യാൻ പൊകുന്ന പാപങ്ങളെക്കുറിച്ചു കൊപിച്ചതായി പഴയനിയമത്തിൽ എങ്ങും നാം വായിക്കുന്നില്ല.

താരക വിചാരിക്കുന്നതുപൊലെ യഹൊരാമിന്റെ മനസ്സുതിരിവിനുവെണ്ടി ഏലിയാമുൻക്കൂട്ടി എഴുതിവച്ചേച്ചുപൊയ്യാണെങ്കിൽ പാപംചെയ്തിട്ടു അനുതപിക്കുന്നതിനെക്കാൾ പാപംചെയ്യാതിരിപ്പാൻ ആഗ്രഹിക്കുന്ന ദൈവമനുഷ്യൻ മുൻക്കൂട്ടി ആശിക്ഷാവിധി അവനെ അറിയിക്കുമായിരുന്നു. എന്നാൽ അവൻപാപത്തിൽവീഴാൻക്കൂടെ ഇതുഒരു തടസ്സമായിരുന്നേനെ. താരക യോശിയാരാജാവിനെ ചൂണ്ടികാണിച്ചുപറഞ്ഞ ദീൎഘദൎശനവും ഇതിലെക്കു സംബന്ധിക്കയില്ലാ_ അതും സംഭവിച്ച ഒരു സംഗതിയുടെ പ്രതിക്രിയ അറിയിച്ചിരിക്കയാണ സംഭവിക്കാൻപൊകുന്നസംഗതിയ്ക്കു അനുതാപത്തിലെക്കുള്ള വിളിക്കൂടാതെ ഏലിയാ എഴുതിവച്ചു എന്നു പറഞ്ഞുകൊള്ളുന്ന ൧൦ ദീൎഘദൎശനവും യോശിയായെസംബന്ധിച്ച ദീൎഘദൎശനവും തമ്മിൽ ഒരു ചേൎച്ചയും ഇല്ലാ.

(൪) "ഒരൊകാലത്തു പറയെണ്ടതൊ പ്രവൃത്തിക്കെണ്ടതൊ ആയ സംഗതികൾ അതതുകാലത്തുള്ള മനുഷ്യരെകൊണ്ടല്ലാതെ ഭൂമിയിൽ അപ്പൊൾ ഇല്ലാത്തവരെകൊണ്ടു ദൈവം നടത്തികപതിവില്ല";ന്നു പറയുന്ന താരകയുടെ സമാധാനം എഴുത്തുകാരന്റെ വേദമൌഢ്യം വെളിപ്പെടുത്തുന്നതെഉള്ളു. സോദോം ഗോമൊറാ നശിപ്പിച്ചതും നാശം അറിയിച്ചതും ആൎക്കമുഖാന്തരം_ ബാലാമിനെ തടുത്തതു ആർ_ കൎത്താവിന്റെ ജനനം ഇടയന്മാരൊടു പ്രസംഗിച്ചതു ആർ_ സ്വൎഗ്ഗത്തിലിരുന്ന ഏലിയായും മോശയും കൎത്താവിനു കാണപ്പെടുകയും തമ്മിൽ ആലൊചനകൾനടത്തുകയും ചെയ്തില്ലയൊ?

൫ സുറിയാനിനമസ്കാരത്തിൽ ഗബ്രിയെലന്റെ വചനിപ്പിനെ എഴുത്തു എന്നുപറയുന്നതുകൊണ്ടു ഏതാണ്ടു തെളിവുള്ളതുപൊലെ താരക നടിക്കുന്നു. മക്കപ്പെലാഎന്നഗുഹ വാങ്കാൽവിലയ്ക്കുവാങ്ങിച്ചതു ആധാരമൊരജിസ്ത്രാധാരമൊ ആകിയതാരകാധിപരെ നീതികരിക്കാമെങ്കിൽ ഗബ്രീയെലിന്റെവചനം എഴുത്തെന്നു പറഞ്ഞിന്റെ ദോഷം എന്തായിരിക്കുമെന്നു നഫീകരണത്തിനെ അറിയാവു. ഏലിയായുടെലേഖനം ഇതുകൊണ്ടു വാക്കാണന്നുവരുത്താമെന്നു എഴുത്തുകാരൻവിചാരിക്കുന്നപക്ഷം അത്രത്തൊളംസമ്മതിച്ചേച്ചാൽ ഞാൻ അടങ്ങികൊള്ളാം. അപ്പൊസ്തൊലകാലത്തു ജീവിച്ചിരുന്ന ഗ്രന്ഥകൎത്താക്കൾ ഏലിയായുടെ അറിയിപ്പു ദൈവദൂതന്മാൎമുഖാന്തരംവന്നതെന്നു പറയുന്നു

൫ൻ_ാം നൂറ്റാണ്ടിൽ ഏലിയാ വഞ്ചന ആലൊചിച്ചെച്ചുപോയെന്നും വ്യാഖ്യാനിച്ചിരിക്കുന്നു.

ഇതിൽനിന്നു മൊത്തമായി തെളിയുന്നതു.

(൫) ഏലിയാ സ്വൎഗ്ഗാരൊഹണംചെയ്തശേഷം അദ്ദെഹത്തിൽനിന്നു ശിക്ഷയറിയിപ്പു യഹൂദരാജാവിനുവന്നു അതു രാജാവിനുകിട്ടിയതു ഏലിയാഭൂമിയിൽഉള്ളപ്പൊൾഅല്ലാ എന്നു വേദവും വ്യാഖ്യാനികളും പറയുന്നു. താരക മറിച്ചുഊഹിക്കുന്നു. ഊഹം തോട്ടിലെക്കു എറിയപ്പെടട്ടെ.

(൨) അതു ഏലിയാ എഴുതിവെച്ചപ്പോയി എന്നു ഊഹിപ്പാൻ മൂലവേദത്തിലെ വാചകം അനുവദിക്കുന്നില്ല. താരക മറിച്ചു ഊഹിക്കുന്നു. ഊഹം കാശിനു വിലയില്ല.

(൩) അപ്പോസ്തോലകാലത്തു ജീവിച്ചിരുന്ന ഗ്രന്ഥകൎത്താക്കൾ സ്വൎഗ്ഗീകമെഴുത്താണെന്നു പറയുന്നു. ൧൯-ാം നൂറ്റാണ്ടിലെ പെന്തക്കോസ്തക്കാർ തൻ കാൎയ്യസാദ്ധ്യത്തിനുവേണ്ടി ഏലിയാവഞ്ചനയായി ഉപദേശിപ്പാൻ ചട്ടംകെട്ടി എന്നു ഊഹിക്കുന്നു. രണ്ടാമതു ഊഹം പൈശാചികം ആണ.

(൪) എന്റെ അഭിപ്രായത്തെ താങ്ങുവാൻ മൂലവേദവും പ്രാചീനഗ്രന്ഥകൎത്താക്കളും എതിർമതങ്ങളിലെ ചിലപണ്ഡിതന്മാരും ഉണ്ടു. താരകയ്ക്കു ആധാരം താരകതന്നെ. ഏതാണെങ്കിൽ രണ്ടു ഊഹങ്ങളും ഇനി വായനക്കാർ വിധിക്കട്ടെ.

ഇ. എം. പി.

## മാർ യാക്കോബിന്റെ കുൎബ്ബാനക്രമം

അബ്രഹാം മല്പാൻ അതിരുകടന്നു ചെയ്ത പ്രവൃത്തിയെ നീതികരിപ്പാൻ വേണ്ടി സുറിയാനിക്കാർ ഉപകരിച്ചുവരുന്ന കുൎബ്ബാനക്രമത്തെയും ആക്ഷേപിക്കേണമെന്നുള്ള ഉദ്ദേശത്തിന്മേൽ അതു വിശകലമാണെന്നു കാണിപ്പാനായി താരക ചില വ്യാജവ്യാഖ്യാനങ്ങൾ പുറപ്പെടുവിച്ചാറെ ചെമ്പുതെളിക്കാമെന്നുള്ള ഭാവത്തോടുകൂടെ പുറപ്പെട്ട താരകയുടെ ചെമ്പുതന്നെ തെളിയുന്നതിനു ഇടയായെങ്കിലും ഇപ്പോഴും ഇതാ പൂശിക്കൊണ്ടു പുറപ്പെട്ടിരിക്കുന്നു. കോനാട്ടു മല്പാൻ അച്ചടിപ്പിച്ച പുസ്തകത്തിലെ മുഖവുര അജ്ഞതയെ ചേൎത്തിരിക്കുന്നതിന്റെ സാദ്ധ്യത ഇന്നതെന്നു താരക വെളിപ്പെടുത്തിതന്നാൽ കൊള്ളാം. "ഒരുവചനം കൂട്ടീട്ടുമില്ല കുറച്ചിട്ടുമില്ല" എന്ന വാചകം യാക്കോബുശ്ലീഹാ ചൊല്ലിയ കുൎബ്ബാനയ്ക്കു സംബന്ധിക്കുന്നതെന്നു സാധിപ്പാനെങ്കിൽ ആ വാചകംപോലും ആ പുസ്തകത്തിൽ കാണുന്നില്ല. പുസ്തകക്കാരന്റെ സ്വന്തവാചകം അല്ലെന്നു സാധിപ്പാനെങ്കിൽ അതിലെ മുഖവുരവാചകത്താൽ ആ മുഖവുര കോനാട്ടു മല്പാന്റെ സ്വന്തവാചകമെന്നു വെളിപ്പെടുന്നതെയുള്ളു. താരകയ്ക്കു സിദ്ധാന്തം ഇല്ലാത്ത പക്ഷം "ഞങ്ങൾ അച്ചടിക്കുന്നു" എന്നുള്ള അതിലെ ഏകവാചകത്താൽ തന്നെ സത്യം ഗ്രഹിക്കാവുന്നതാണ. ആയതു തന്നെയുമല്ല താരക ചൂണ്ടിയ്യായ തുക്കിദേശത്തുനിന്നു വന്ന തക്സായിലെ മുഖവുര വാചകവും അച്ചടിപുസ്തകത്തിലെ മുഖവുരവാചകവും തമ്മിൽ വളരെ വിത്യാസവുമുണ്ടു. താരകയ്ക്കു ഇതിൽ വാദമുണ്ടായിരുന്നാൽ "തുക്കിദേശത്തുനിന്നുവന്ന", തക്സായിലെ മുഖവുര കാണിച്ചുതരുന്നതിനും തയ്യാറാണ. താരക തപ്പിയാറെ കാണാത്ത ഉറഹായക്കാരനെയും ഗ്രീഗോറിയോസിനെയും ടി. പുസ്തകത്തിന്റെ മുഖവുരയിൽതന്നെ കാണിച്ചുതരാം. എന്നാൽ താരക ഇപ്പോൾ പുറപ്പെടുവിച്ചിരിക്കുന്ന വാദം "കൎത്താവിന്റെ വായിൽനിന്നു കേട്ടുപഠിച്ചു," എന്നുള്ള വാചകം കള്ളവും അബദ്ധവുമെന്നാണ. ഈ അഭിപ്രായം താരകയുടെ സ്വന്ത അഭിപ്രായവും വെറുംവാക്കും ആകുന്നു. വേദം ദൈവാത്മാവാൽ എഴുതപ്പെട്ടതെന്നു പറയുന്നതു കള്ളവും അബദ്ധവും ആണെന്നു ഒരുവൻ പറവാൻതുനിഞ്ഞാൽ അവൻ അബദ്ധനെന്നല്ലാതെ വേദം അബദ്ധമെന്നു വരുന്നതല്ല. അപ്രകാരംതന്നെ താരകയുടെ ഈ അഭിപ്രായത്തെ താങ്ങുവാൻതക്ക യാതൊരുതെളിവും കാണിക്കാതെ കള്ളവും അബദ്ധവു

ആണെന്നു വെറും വാക്കുമാത്രംപറയുന്നതല്ലയൊ അബദ്ധന്മാരുടെ വേലയെന്നു വായനക്കാർ ചിന്തിച്ചുകൊള്ളട്ടെ.

അബ്രഹാംമല്പാൻ ഇടയ്ക്കുകുറിയ്ക്കു ആരൊക്കെ ഏച്ചുകെട്ടിയു പിടിച്ചുപറിച്ചുകളവാനായിരുന്നവത്രെ. ഏച്ചുകെട്ടിയെന്നു പറഞ്ഞിരിക്കുന്നതിനാൽ ഏച്ചുകെട്ടുകൂടാതെയുള്ള ഒരു ഫഗ്ഗു തോമ്മാശ്ലീഹാവന്നപ്പോൾ പാലക്കുന്നത്തുതറവാട്ടിൽ ഏല്പിച്ചിരുന്നു എന്നും ഏച്ചുകെട്ടിയ ഫഗ്ഗുകളുടെ നീളംകുറെപ്പാനുള്ളതോതായട്ടു അബ്രഹാംമല്പാൻ തന്റെ കാലത്തു ആസ്സിനെ പുറത്തെടുത്തു പ്രയോഗിച്ചതാണെന്നും അഭിപ്രായം ഉള്ളതായിരിക്കാനാണു. ക്രൂപായുടെ തെളുതെളുപ്പുകണ്ടു വയറുപിഴപ്പിന്നായി ഇംഗ്ലീഷുകാരുടെ പിന്നാലെപോയപ്പോൾ അവർ ഒരു തോത്തു ഉണ്ടാക്കിക്കൊടുക്കയും ആരോ ആരുവച്ചു വരച്ചപ്പോൾ അരമായിപ്പൊകയും ചെയ്തതാണെന്നു അറിഞ്ഞിട്ടില്ലാത്തവർ മലയാളത്തു ചുരുക്കമായിരിക്കുമ്പോൾ വയറുപിഴപ്പിനു കളവു പ്രയോഗിച്ചതു വേറെ ആരാണുണ്ടായതെന്നു പറവാൻ ധൈര്യപ്പെട്ടതു അത്ഭുതംതന്നെ. കർത്താവിന്റെ വായിൽനിന്നു കേട്ടുപഠിച്ച ഒരു കുർബാന മുഴുവനും മാർ യാക്കോബു ചൊല്ലിയിരിക്കുമ്പോൾ അതിനെ നവീകരിപ്പാൻ ഉറഹായക്കാരനും ഗ്രീഗോറിയൊസും ആര്?" എന്നു താരക ചോദിക്കുന്നു. ഉറഹായക്കാരനും ഗ്രീഗോറിയൊസും മാർ യാക്കോബു ചൊല്ലിയതിൽ തെറ്റുകണ്ടതായും അതിനാൽ നവീകരിച്ചതായും ആരുംവാദിക്കുന്നില്ല. യാക്കോബു തന്റെ കുർബാനയിൽ ഉപയോഗിച്ച പ്രാർത്ഥനകൾ മുഴുവനും മുറെക്കു എഴുതപ്പെട്ടവയായി കിട്ടായ്കയാൽ കിട്ടിയടത്തോളം പ്രാർത്ഥനകളെ കൂട്ടിച്ചേർത്തുക്രമപ്പെടുത്തുകയും ചില വിശുദ്ധപിതാക്കന്മാരുടെ പ്രാർത്ഥനകളെക്കൂടെ അവയൊടുചേർത്തു പൊതു സുന്നഹദോസിനാൽ അംഗീകരിക്കപ്പെടുകയും ഏകരീതിയാക്കപ്പെടുകയും ചെയ്തിട്ടുള്ളതാകുന്നു. ഇതിൽ ശ്രു. ഉറഹായക്കാരനും ഗ്രീഗോറിയൊസും ചെയ്ത പ്രവൃത്തി അബ്രഹാംമല്പാനും അനന്തരവന്മാരും ചെയ്തതും ചെയ്യുന്നതുമായ നവീകരപ്രവൃത്തികളോടു ശരിക്കൂട്ടാമെന്നു ഞാൻ വിചാരിക്കുന്നില്ല.

മസുമൂറാകളുടെ പുസ്തകത്തിന്നു ദാവീദിന്റേതു എന്നു മുഖവുരയിൽ പേരുവിളിച്ചിരിക്കുന്നതു അതിലെ മിക്കമസുമൂറാകളും ദാവീദിന്റേതാകകൊണ്ടല്ലാതെ മുഴുവനും ആകകൊണ്ടല്ലെന്നും അപ്രകാരം മാർ യാക്കോബിന്റെ ക്രമത്തിലെ മിക്ക പ്രാർത്ഥനകളും മാർ യാക്കോബിന്റേതാകയാൽ മാർ യാക്കോബിന്റെ പേരിൻപ്രകാരം വിളിക്കപ്പെട്ടതെന്നും പറഞ്ഞാറെ ആയതു താരകയ്ക്കു അത്ര ബോധിച്ചില്ലെന്നുതോന്നുന്നു. അതിലേക്കു താരക പറഞ്ഞിരിക്കുന്ന യുക്തിയല്ലയൊ കേൾക്കേണ്ടതു. ൫൧-ാമത്തെ അല്ലെങ്കിൽ ൫൦-ാമത്തെ മസുമൂറാ മുഴുവനും ദാവീദിന്റേതു തന്നെയെന്നാണു. മഹാലോകരെ കേൾപ്പിൻ. താരകയെപ്പോലെ ഞാനും നിങ്ങളോടു അപേക്ഷിക്കുന്നു. ഇതല്ലയൊ പൂശുന്ന സൂത്രം. ൱൫൦ മസുമൂറാ അടങ്ങിയ പുസ്തകത്തിന്നു ദാവീദിന്റേതെന്നു പേരുവിളിക്കപ്പെടുവാനുള്ള അവകാശം അതിലെ ഏതെങ്കിലും ഒരു മസുമൂറാ മുഴുവനും ദാവീദിന്റേതായിരുന്നാൽ ലഭിക്കുമത്രെ. ഈ അഭിപ്രായത്തോടു

ടെ വരുവാൻ വല്ലവരും ഉണ്ടായിരിക്കുമെന്ന ഇനിക്കുതോന്നുന്നില്ല. ഒരു വേള ഉണ്ടായിരുന്നാലും ഈ യുക്തിപ്രകാരം മാർ യാക്കോബിന്റെ ക്രമത്തിൽ ഏതെങ്കിലും ഒരു പ്രാൎത്ഥന മുഴുവനും മാർ യാക്കോബിന്റെതായിരുന്നാൽ മാർ യാക്കോബിന്റെ ക്രമമെന്ന പേരുവിളിക്കപ്പെടുന്നതിനുള്ള അവകാശം ഉണ്ടെന്ന താരക സമ്മതിക്കേണ്ടിയിരിക്കുന്നു. ആദ്യാ ഇപ്പ്, ഹേമാൻ എന്നവയെപ്പോലെ ബർസാലീബും, യാക്കോബുമല്ലാതെ ഉൾപ്പെടാതെ മുഴുവനും യാക്കോബുശ്ലീഹായുടെതായുള്ള പ്രാൎത്ഥനകൾ ഒന്നല്ല ഒമ്പതെണ്ണം ഞാൻ കാണിച്ചുതരാം. ൫൦-ാം ലക്കം താരകയിൽ തൎജ്ജമചെയ്തു ചേൎത്തിരിക്കുന്ന പ്രാൎത്ഥനതന്നെ യാക്കോബുശ്ലീഹായുടെതാകുന്നു. കുൎബ്ബാനക്രമത്തിൽ ബർസാലീബും യാക്കോബുമല്ലാതെ കേറിട്ടുള്ളതുകൊണ്ടാണെങ്കിൽ മസുമൂറായിൽ ആദ്യസാപ്പ ഹേമാനും കേറിട്ടുണ്ടെന്ന താരകതന്നെ സമ്മതിക്കുന്നു. കുൎബ്ബാനക്രമത്തിൽ അന്യന്മാരുടെ പ്രാൎത്ഥനകളിൽ ചിലതിന പ്രത്യേകമുഖവുര ഇല്ലാത്തകുറവാണെങ്കിൽ ആ കുറവ മസുമൂറായിലും ഉണ്ടെന്ന താരക ഏറ്റുപറയുന്നു. പിന്നെ ഏതു സംഗതിയിലാണ വിത്യാസമെന്ന താരക പറയുന്നതുമില്ല.

"കുൎബ്ബാന ഒന്നാകിയതു ബർസാലീബാണെന്ന വ്യാഖ്യാനിക്കുന്നതായി" താരക പ്രസ്താവിക്കുന്നു. ആരു വ്യാഖ്യാനിക്കുന്നു എന്നുകൂടെ പറഞ്ഞുതന്നാൽകൊള്ളാം. കണ്ടിപ്പിന്റെ പ്രാൎത്ഥന ബർസാലീബിന്റെതാണെന്നും ആ പ്രാൎത്ഥനയുടെയും ആ സമയത്തെ കൎമ്മങ്ങളുടെയും രീതി നോക്കിയാലും കുറുബാന ഒന്നായിട്ടു കൊടുക്കേണ്ടതെന്നും അല്ലാതെ, കുറുബാന ഒന്നാകിയതു ബർസാലീബാണെന്നും അറിയൊസിന്റെ വേദവിപരീതത്തെ ജനിപ്പിക്കുന്ന ജീവവിശ്വാസം ബർസാലീബു തന്റെ പ്രാൎത്ഥനയിൽ വരുത്തീട്ടില്ലെന്നും സുറിയാനിക്കാരിൽ ആരും പറയുന്നതായി അറിയുന്നില്ല. മാർ യാക്കോബു കുറുബാന ഒന്നാകീട്ടില്ലെന്ന താരക സത്യംചെയ്യുന്നു. കൎത്താവു തന്റെ തിരുവത്താഴം നിയമിച്ച ആദ്യദിവസം തന്നെയും ശ്ലീഹന്മാരും കൎത്താവും ശരീരവും രക്തവും രണ്ടായിട്ടു അനുഭവിച്ചു എന്നു സുവിശേഷത്തിൽ തെളിവായ സാക്ഷി ഇല്ലാതിരിക്കുമ്പോൾ താരകയുടെ ഈ സത്യവാചകത്തിന എന്തുവിലയുള്ളു. സുവിശേഷത്തിൽ അതിലെക്കു തെളിവായ സാക്ഷിയുണ്ടെങ്കിൽ കാണിച്ചുതരെണമെന്നുകൂടി താരകയൊടു ഞങ്ങൾ ആവശ്യപ്പെടുന്നു. കുറുബാന കൊടുക്കുന്ന സമയത്തെക്കുറിച്ചുപോലും വാദിക്കാതിരിപ്പാൻ താരകക്കു മനസ്സില്ല. കൊതുകിനെ അരിക്കയും ഒട്ടകത്തെ വിഴുങ്ങുകയും ചെയ്യുന്ന സാപ്രന്മാരും പ്രീശന്മാരുമായുള്ളോരെ നിങ്ങൾക്കു ഹാ കഷ്ടം എന്നുള്ള ദിവ്യവചനം വൃഥാ അരുളിയില്ലല്ലൊ. കൎമ്മാദികളുടെ സമയം മാതൃകമുതലായവയെ നിയമിക്കുന്നതിൽ സഭക്കുള്ള അധികാരം ഇന്നതെന്ന താരക അറിഞ്ഞിട്ടില്ലാത്തതിനാൽ ഇപ്രകാരമുള്ള ലഘുവായ അനാവശ്യസംഗതികളിൽകൂടെയും വാദിക്കുന്നതായി തോന്നുകകൊണ്ടു ഇപ്രകാരമുള്ള സംഗതികളിൽ സഭയ്ക്കുള്ള അധികാരം ഇന്നതെന്ന അറിവാൻവേണ്ടി സുറിയാനിസഭയിലെ മതസംഗതികൾ ൪൭-ാം പുറത്തിന്റെ അവസാനഭാഗവും ൪൮-ാം പുറത്തിന്റെ ആദ്യഭാഗവും വായിച്ചുനോക്കിയാൽ

കൊള്ളാമെന്ന പറഞ്ഞുകൊള്ളുന്നു. അതിൽ സഭയ്ക്കുള്ളതായി പറഞ്ഞിരിന്ന അധികാരത്തെക്കുറിച്ച് ഏതിരഭിപ്രായമൊ ആ ഭാഗം ഇതിലെക്ക സമാധാനം ആകുന്നതല്ലെന്ന സംശയമൊ ഉണ്ടായിരുന്നാൽ അപ്പോൾ സമാധാനം പറഞ്ഞുതരുന്നതിനും തയ്യാറാണ.

ദൈവപുത്രൻ രാത്രിസമയത്തെ തിരുവത്താഴമായി നിയമിച്ച ഒരു കർമ്മത്തെ നവീകരണക്കാർ പകൽസമയത്തെ തിരുപ്രാതലായി കൊണ്ടാടുന്നതിനുള്ള അവകാശം എന്തെന്നുകൂടെ പറഞ്ഞുതന്നാൽകൊള്ളാം. സുറിയാനിക്കാരുടെ കർമ്മങ്ങൾക്ക അക്ഷരവ്യാഖ്യാനം വേണമെന്നും നവീകരണക്കാരുടെ കർമ്മങ്ങൾക്ക അക്ഷരവ്യാഖ്യാനം വേണ്ടെന്നും വരുന്നതല്ലല്ലൊ. നവീകരണതലവന്മാർ ഇപ്പോൾ ഉപയോഗിച്ചുവരുന്ന സ്വഭാഷ സ്വർഗ്ഗത്തിലുള്ള ദൈവദൂതന്മാർ നിഘണ്ടുമറിക്കുന്നതായ ഗീർവാണപദങ്ങളും തമിഴും ആകയാൽ സുറിയാനിക്കാർ ഉപയോഗിച്ചുവരുന്ന മലയാളഭാഷയെ അവർ മറുഭാഷയായി വിചാരിക്കുന്നു എന്ന തോന്നുന്നു. അങ്ങിനെതന്നെ കുറുബാനയുടെ ബഹുമാനത്തിനും ഓരോരുദ്ദേശത്തിനുമായി സുറിയാനിക്കാർ ഉപകരിച്ചുവരുന്ന മർഹസാ മുതലായ്യിന പകരമായി പാണ്ടികാർ കൊണ്ടുവന്ന ആവികാരുടെയും ഇടിയന്മാരുടെയും അടി, ഇടി, കുക്കുവിളി, ഓറകാലെൻ ചിറപ്പ്, മുതലായ പിശാച ചേഷ്ടികളെ നവീകരണക്കാർ അംഗീകരിച്ചിരിക്കുന്നു. സുറിയാനിക്കാർ ഇവകളെ കണ്ടുപഠിച്ചു ചെയ്യാത്തതിനാൽ താരകയ്ക്ക അത്ര തൃപ്തിയുള്ളതായി കാണുന്നതുമില്ല.

പഴയ ലേഖകൻതന്നെ.

## ഒരു സംവാദം

ഒരുഭക്തന്റെ വിശ്വാസം—ഒരു ക്രിസ്ത്യാനികുഡുംബം അശേഷം ക്ഷയിച്ച പാപ്പരായപ്പോൾ ഭാര്യക്കൊട്ടുംസമാധാനവും ആശ്വാസവുംഉണ്ടായിരുന്നില്ലാ. ഭർത്താവിനൊരു കുസലുംഇല്ലായിരുന്നു. ഇരെ സംബന്ധിച്ചു ആ ദമ്പതിമാർ ഈപ്രകാരം സംഭാഷണംചെയ്തു

ഭാര്യ. പ്രാണസഖെ! ഈ അപകടത്തിൽ നിങ്ങൾക്ക ഒരു ഇളക്കവും ഇല്ലാതിരിക്കുന്നതുഎന്ത? എനിക്കൊട്ടുംസഹിപ്പാൻ പാടില്ലാ.

ഭർത്താവ്, എന്തു? നീവിചാരിക്കുന്നടത്തോളം അപകടം നമുക്കുനേരിട്ടിട്ടില്ലാ. നമുക്കുകാലക്ഷേപത്തിന ഒരുകച്ചീട്ടുഇനിയും ഇരിപ്പുണ്ട.

ഭാ. ഉവ്വൊ. ഏതു, ആരുടെകച്ചീട്ടു, എല്ലാംനഷ്ടപ്പെട്ടുപൊയെന്നല്ലെ ഞാൻ വിചാരിച്ചതു.

ഭ. ഇല്ലാ. ഒരുകച്ചീട്ടു ഇനിയും ഉണ്ട. അതു വായിച്ചുകെൾപ്പിക്കാം എന്നപറഞ്ഞു വേദപുസ്തകത്തിൽനിന്നു. "ഞാൻ ഒരിക്കലും നിങ്ങളെ ഉപെക്ഷിക്കയില്ല എന്ന വാക്യം വായിച്ചു.

ഭാ. ഇതാണൊ കച്ചീട്ടു എന്നപറഞ്ഞതു?

ഭ. സംശയമുണ്ടൊ? ഇതു ദൈവത്തിന്റെ വാഗ്ദത്തവും താൻതന്നി

ട്ടുള്ളകൈച്ചീട്ടുംആകുന്ന രക്ഷിസ്ഥാധാരത്തെക്കാളും പൊന്നുപണയത്തെക്കാളും ഉറപ്പും സ്ഥിരവും ഉള്ളതാണ.

ക്രിസ്ത്യാനിവായനക്കാരാ! നിന്റെസഭയിൽകാണുന്ന ഈ വിശ്വാസം നിനക്കുണ്ടോ എന്നു ആലോചിക്ക.

## സൂചനകൾ

പിഴതിരുത്തൽ — കഴിഞ്ഞപത്രികയിൽ ൧൬൰-ാംപുറത്തു ൯-ാംവരിയിൽ "തന്നിഷ്ടവേദവ്യാഖ്യാനം" എന്നതിന്നെ തലവാചകമായിട്ടല്ല. പിന്നാലെയുള്ളവാചകത്തോടു ചേർത്തുവായിക്കണം. ൧൯-ാംപുറത്തു ൯-ാംവരിയിൽ "റോമ്മാസഭ സത്യസഭയെന്നുള്ളവിശ്വാസം" എന്നതിനെ "റോമ്മാസഭ സത്യസഭ അല്ലന്നുള്ളവിശ്വാസം" എന്നായി വായിക്കണം.

---

പുലക്രിസ്ത്യാനികൾ — ഇവൎക്കു സാമൂഹ്യസ്വാതന്ത്ര്യം കൊടുക്കുന്നതു പൊരെന്നുവച്ചു ഇംഗ്ലീഷുപള്ളിക്കൂടങ്ങളിൽ സുറിയാനിക്കുട്ടികളോടൊപ്പം ചേർത്തു പഠിപ്പിക്കണമെന്നു ആംഗ്ലിയാബിഷോപ്പു ഡാക്തർ ഹോഡ്ജ്സ അവർകൾ നിശ്ചയിച്ചു ചിലടത്തു നടപ്പാക്കിയിട്ടുണ്ടു. ഇയ്യിടെക്കൂടിയ അവരുടെ ആലോചനസംഘം ഈ നിശ്ചയത്തെ ഭേദപ്പെടുത്തി അവരെ പള്ളിക്കൂടങ്ങളിൽനിന്നു ഇറക്കണമെന്നുനിശ്ചയിച്ചിരിക്കുന്നപോലും. ചെങ്ങന്നൂർ സുറിയാനിപള്ളിക്കാർ പുലക്രിസ്ത്യാനികളെ പള്ളിയിൽ കയറാഞ്ഞതിനെപ്പററി താരകപറഞ്ഞ ശകാരങ്ങൾ സുറിയാനിക്കാരൊടു എന്തും ആകാം എന്നുള്ള അഹംഭാവഫലമായിരിക്കണം. തൊലിവെളുത്തവർ എന്തുനിശ്ചയിച്ചാലും അതിനു വേദപുസ്തകം അനുകൂലവും തൊലികറുത്തവർചെയ്താൽ വിരോധവും ആണെന്നുള്ള മുൻവിധി താരക മാററിവച്ചാൽ കൊള്ളാം.

---

ഒരുപരിഷ്കാരം — ആംഗ്ലിയാസഭയിലെ പള്ളിക്രമപുസ്തകം ഒന്നുപരിഷ്കരിച്ചു തർജ്ജമചെയ്യണമെന്നു സ്ഥലത്തുള്ള ചിലയോഗ്യന്മാർ നിശ്ചയിച്ചിരിക്കുന്നു. പരിഷ്കാരാവശ്യം ഇബിദുമുതലായ അപ്പൊക്രിഫാപുസ്തകങ്ങളിൽനിന്നു പകൎത്തിയിട്ടുള്ളഭാഗങ്ങളിലും അത്താനാസ്യോസിന്റെ വിശ്വാസപ്രമാണത്തിലെ ചില കഠിനവാചകങ്ങളിലും ആണത്രെ. മതോപദേശപാലന പുസ്തകത്തിൽ കാണിച്ച ചില സൂചകങ്ങൾ വെളിക്കിറങ്ങിയപ്പോൾ ആക്ഷേപഹേതുകളായ അപ്പൊക്രിഫാഭാഗങ്ങളും രക്ഷയ്ക്കു തടസ്സമായിരിന്ന വിശ്വാസപ്രമാണത്തിലെഭാഗങ്ങളും യഥേഷ്ടം ഭേദപ്പെടുത്തികളയേണ്ടതാണെന്നു നിശ്ചയിച്ചതുകൊണ്ടു മതോപദേശപാലനത്തിലെ യുക്തികൾക്കു സമാധാനം പറവാനില്ലന്നു തീൎച്ചയായി. ടി. പുസ്തകത്തിലെ സൂചനകൾകൊണ്ടു ഇത്രപെട്ടന്നു പള്ളിക്രമം മാററിക്കളയാമെന്നു നിശ്ചയിച്ചസ്ഥിതിക്കു ഒരുവേള താമസിയാതെ പ്രസിദ്ധ

പ്പെടാവുന്ന "അംഗ്ലിയാമതോപദേശഖണ്ഡനം" എന്നൊരു പുസ്തകം കൂടെപുറപ്പെട്ടപ്പോൾ പരിഷ്കാരത്തിൽ പരിഷ്കാരംകൂടെ വേണ്ടിവന്നേക്കുമെന്നു തോന്നുന്നതിനാൽ അതുകൂടെപുറപ്പെട്ടന്നതുവരെ പരിഷ്കാരം നിൎത്തിവച്ചാൽ നന്നായിരിക്കും. എത്രപരിഷ്കരിച്ചാലും ഇംഗ്ലീഷറിയാത്ത പാപങ്ങളെ കളിപ്പിക്കാമെന്നല്ലാതെ മൂലമായ ഇംഗ്ലീഷപള്ളിക്രമം ഇവിടത്തെപാദ്രിമാരും സൂപ്രണ്ടന്മാരും കൂടിയാൽ പരിഷ്കരിക്കയുണ്ടാകയില്ലാത്തസ്ഥിതിക്കു ഇരുട്ടുകൊണ്ടടക്കുന്ന ഉറട്ട നേരംവെളുക്കുമ്പോൾ എന്തായിരിക്കുമെന്നു ഓൎക്കാത്തതു അല്പം പോരായ്മയാണെന്നുതോന്നുന്നു. ആലോചിച്ച പരിഷ്കാരംതന്നെയും ക്രിസോസ്തോം (സ്വൎണ്ണവായുള്ള മാർ ഈവാനിയോസ) മുതലായപൂൎവ്വപിതാക്കളുടെ അഭിപ്രായങ്ങൾക്കും കൃതികൾക്കും വിരോധമാകകൊണ്ടു അനുവദിപ്പാൻപാടില്ലാത്ത കാന്റർബൂറിയിലെ ആൎച്ചബിഷോപ്പുഅവർകൾ തീരുമാനിച്ചിരിക്കുന്നതിനാൽ പരിഷ്കാരക്കാർ അണ്ടികളഞ്ഞ അണ്ണാനെപ്പോലെ ഇരിക്കുന്നു എന്നു സൂക്ഷ്മമായ വൎത്തമാനം കിട്ടിയിരിക്കുന്നു. ഇതെന്തൊരുക്രൂരത. ആൎച്ചബിഷോപ്പുഅവർകൾ വേദപുസ്തകത്തെക്കാൾ ക്രിസോസ്തോംമുതല്പേരെ വിലമതിക്കുന്നുവൊ? ക്രിസ്തീയപാരമ്പൎയ്യം കൂടെനോക്കുവാൻ ആവശ്യമുണ്ടോ? സുറിയാനിവായനക്കാരെ സഫലത്തുള്ളവരുടെ പണ്മാട്ടുകാണ്മിൻ.

---

ആഞ്ഞൂർ—നവീകരണത്തിനു ഒരു തലവനെ വേഷംകെട്ടിപ്പാൻ അഞ്ഞൂർപള്ളിയിലെ ഇരട്ടുവെപ്പുമെത്രാന്മാർ രണ്ടും കോട്ടയത്തു ചെറിയപള്ളിയിൽ എത്തിയിരിക്കുന്നു. വിഗാരിജനറാൾ "അവർകൾ അക്കത്തിലും അക്ഷരത്തിലും എഴുതിയിരുന്നതു" ഇവരെ കൊണ്ടുവരുവാൻ പൊയിരുന്നവരെ ശരിയായി ഗ്രഹിപ്പിക്കാഞ്ഞതിനാൽ അല്പം ബുദ്ധിമുട്ടേണ്ടിവന്നു എന്നുപറഞ്ഞു അവർവ്യസനിപ്പാൻഇടയാകിയതു നിൎഭാഗ്യം തന്നെ. കാൎയ്യത്തിലും കാഴ്ചയിലും യോഗ്യന്മാരായ ഇവരുടെ ഓൎമ്മനിലനിൎത്തുവാൻ ആവശ്യപ്പെട്ടതുകൊണ്ടു ഈ സന്ദൎഭത്തിൽ പടം എടുക്കുവാൻ ഫൊട്ടോഗ്രാപ്പറന്മാരെ അന്വേഷിക്കുന്നതായി കേൾക്കുന്നു.

---

അൽവാറീസ് മെത്രാപ്പോലീത്താ—ഇദ്ദേഹത്തിന്റെ കക്ഷികളും മംഗലപുരം റോമ്മാ മെത്രാന്റെകക്ഷികളും തമ്മിൽ കലിയാംപൂർ പള്ളിയെ സംബന്ധിച്ചുണ്ടായ ഒരു സീവിൽവ്യവഹാരം അൽവാറീസമെത്രാപ്പോലീത്തായുടെകക്ഷിയ്ക്കു ദോഷമായി തലശ്ശേരി സബ്ബ്കോട്ടിൽ വിധിച്ചിരിക്കുന്നു. ഉടനെ അപ്പീൽ ഉണ്ടാകുന്നതാണു.

---

ചേന്നങ്കരി—റോമ്മായിൽനിന്നു സുറിയാനിയിലൊട്ടു ചേരുവാൻ തക്കവണ്ണം ആലൊചിച്ചിരിക്കുന്ന ചേന്നങ്കരിപള്ളിയെ സംബന്ധിച്ചു ലവീഞ്ഞുമെത്രാൻ ആലപ്പുഴകോട്ടിൽ സിവിൽവ്യവഹാരം ചെയ്തിരിക്കുന്നു.

ദീവന്നാസ്യോസ് സിമ്മനാരി—ഈ പള്ളിക്കൂടം വൎഷാന്ത്യ പരിക്ഷ കഴിഞ്ഞു ഒരുമാസത്തെ അവധിക്കുപൂട്ടിയിരിക്കുന്നു. മകരം ൧൦-ാം— വീണ്ടും തുറക്കപ്പെട്ടു. അപ്പോൾ ക്ലാസുകയററം ഉണ്ടാകുന്നതുകൂടാതെ മട്രിക്കുലെഷ്യൻ ക്ലാസുകൂടെ ഏൎപ്പെടുത്തുന്നതാകുന്നു. ഹെഡമാസ്റ്ററായിസമൎത്ഥനായഒരു ബി. എ. കാരനെ നിയമിച്ചിരിക്കുന്നു. മട്രിക്കുലെഷ്യൻക്ലാസിൽ ചേരുവാനുള്ളവർ പള്ളിക്കൂടം തുറക്കുമ്പോൾ ഹാജരാകെണ്ടതാണ്. മട്രിക്കുലെഷ്യൻക്ലാസിൽ ചേരുവാനുള്ളവരെ നമ്മുടെ വായനകാർ ഗ്രഹിപ്പിക്കുമെന്നു വിശ്വസിക്കുന്നു.

---

കൊട്ടാരക്കര

൩൭൨-ാം പുറത്തു അവസാനിച്ചശേഷം തുടൎച്ച.

താരകാധിപരുടെ അറിയിപ്പിന്റെ അന്ത്യത്തിൽ കാലംചെയ്യ തിരുമെനിയുടെ ബന്ധുമിത്രങ്ങൾക്കു ഈ നഷ്ടത്തെ ക്ഷമയോടെ സഹിപ്പാൻതക്ക ശക്തിയും അദ്ദേഹത്തിന്റെ പിൻഗാമികളായ അനെകംപള്ളികാററെ ഭരിക്കുന്നതിനുതക്കപ്രാപ്തിയും ജ്ഞാനവുമുള്ള ഒരാളെതിരഞ്ഞെടുക്കുന്നതിനുള്ള വിവെകവും അറിവും മേലിൽനിന്നു നൽകപ്പെടെണ്ടതിനു എല്ലാസഹൃദയന്മാരുടെയും പ്രാൎത്ഥനയെ ഞങ്ങൾ വിനയപൂൎവ്വം അപെക്ഷിച്ചുകൊള്ളുന്നു എന്നു എഴുതിയിരിക്കുന്നു. ഇതിനെപ്രമാണിച്ചു തിരുമെനിയുടെ ബന്ധുകളിൽ ഒരാളായ ആവി കോട്ടെ വിഗാരി അദ്ദേഹവും ആദെഹത്തിന്റെ സോദരനും ബി. എ. എന്നരണ്ടു അക്ഷരൊവാംഗം തന്റെ പേരൊട്ടുകൂടിചെപ്പാൻ യോഗ്യതപ്രാപിച്ചിട്ടുള്ളവനും ഭാഗ്യവഴിയിൽ തിരുമെനിയുടെ ഭാഗിനെയനും ആയ മാസ്റ്ററും ഒരുമെഡിക്കൽ അപ്പസ്രുംമാററും കൂടി ഇരുന്നു തൊപ്പികാർ, ചട്ടകാർ, ചാന്നാന്മാർ, ഇങ്ങനെയുള്ള നാനാജാതികളൊട്ടും ചെണ്ട, വീക്കു, കയിമണി, കയിത്താളം, പീഞ്ഞാൻമൂട്ട, ഈ താളവാദ്യങ്ങളെയും കമ്പടി, പരിശമുട്ടു, ആട്ടഭാവം ഈ കളികളെയുംകൊണ്ടു ഘോഷിപ്പിച്ചുനടത്തിയ ഈ സംഗതി മേല്പറഞ്ഞപ്രാൎത്ഥനയുടെ അലങ്കാരങ്ങൾഅല്ലയൊ എന്നും ഒരു ബലമായ സംശയം പുറപ്പെട്ടിരിക്കുന്നു. ഇതുകൂടാതെയും ഇവിടെയുള്ള സാധുകളായ ജനങ്ങൾക്കു വേറെയും ചില ദ്രൊഹങ്ങൾ കൂടിട്ടുണ്ടു. നവീകരണം തള്ളിക്കേററുന്നതിനു ശ്രമിച്ചു വളരെ പ്രയാസപ്പെട്ടും ചിലപ്പൊൾ യാത്രക്കുംമാററും ഞായറാഴ്ചയെന്നപൊലും വിചാരിക്കാതെയും സംഗതിയുടെഗൌരവം എന്നുപറഞ്ഞും വണ്ടിഇല്ലെങ്കിൽ മേനാവും അതും ഇല്ലെങ്കിൽ മഞ്ചലും ഇങ്ങനെയുള്ള നിൎബന്ധങ്ങളൊട്ടും സവാരിയിൽ അലഞ്ഞും പാഞ്ഞും ജനറൽവിഗാരിമുതലായആളുകൾ നടക്കുന്ന ഈ കാലത്തു നവീകരണം എന്ന നാമംചൊല്ലിയുംകൊണ്ടു കൎത്താവിനുവെണ്ടി തന്റെ പട്ടകാരനൊ ജനമൊ അല്ലങ്കിൽ കഴിഞ്ഞുപൊയ തിരുമെനിക്കുവെണ്ടി തന്റെബന്ധുക്കാരൊ ചാൎച്ചക്കാരൊ കൊരടാവും കൊ,

ണ്ടു ക്രിസ്തു യറുശ്ലേംപള്ളിയിൽ ചെല്ലുമ്പോൾ ഉണ്ടായിരുന്ന പ്രാൎത്ഥനാഘോഷംപോലെയുള്ള ഈ തിരുവോണാഘോഷം ദേവാലയത്തിൽവെച്ചു കൊണ്ടാടിയതു നവീകരണ ഉപദേശം അല്ലയൊ എന്നും ക്രൂടിയാകുന്നു.

അതിനാൽ എന്റെ പ്രീയപത്രികയെ മേല്പറഞ്ഞ ആഘോഷം ഏതിനെ അടിസ്ഥാനമാക്കി നടത്തിച്ചതാണെന്നുള്ള ഞങ്ങളുടെ സംശയം നവീകരണ ജനറാൾവിഗാരി അവർകളൊടും, താരകാധിപരൊടൊ, വായനക്കാരൊടൊ, ആരൊടൊ വല്ലും ചൊദിച്ചു വാസ്തവത്തെ പത്രികമൂലം അറിച്ചുതരെണമെന്ന ആഗ്രഹിക്കുന്നു. ജനറാൾവിഗാരി അവർകൾ മൂന്നുനാലുമാസം മുൻപു ഇവിടെ വന്നിരുന്നസമയം ഇരുപത്തഞ്ചുനോയമ്പുവീടിക പ്രമാണിച്ചു ഈ പള്ളിയിൽകഴിച്ച റാതകൾ വല്ല വിപരീതങ്ങൾ ഉണ്ടായതിനെക്കുറിച്ചും റാതയെസംബന്ധിച്ചും ആവികൊട്ടെ നവീകരണവിഗാരി അദ്ദേഹത്തിനെ വേറൊരുപട്ടക്കാരൻ ചതിച്ചുകളഞ്ഞു എന്ന സമ്മതിച്ചു ഒരുസദസിൽ പറഞ്ഞതു ഞാൻഓൎക്കുന്നതുപോലെ അദ്ദേഹത്തിന്റെ ഓൎമ്മയിലും ഉണ്ടായിരിക്കുമെന്നതൊന്നുന്നതിനാൽ അദ്ദേഹത്തോടു ചോദിച്ചാൽ ഇതിന്റെ സംശയനിവൃത്തി എളുപ്പത്തിൽ വരുമെന്നാണ ഇനിക്കുതൊന്നുന്നതു. ഈ തിരുവോണാഘോഷം കഴിപ്പിച്ചതിനു ആരെയും പിണംപറയാൻ ഈ സന്ദൎഭത്തിൽ ഇല്ലന്നു ഇവിടുത്തെ ഇപ്പഴത്തെ കക്ഷിപിണക്കവും വ്യവഹാരങ്ങളുംകൊണ്ടു വായനക്കാൎക്കു മറ്റും അറിയാവുന്നതാണെ. ഓണത്തിനു വള്ളത്തെൽ കയറിയവരെ കുറ്റപ്പെടുത്തിയ നവീകരണ പള്ളിക്കാരും അതിന്റെമേധാവികളും ഇതു ഒരു വല്യകുറ്റമായി വിചാരിക്കണം എന്നുള്ള ഉദ്ദെശ്യത്തോടുക്രൂടി പറഞ്ഞുപോകുന്നതല്ലെന്നും ക്രിസ്ത്യാനികളായ ആൎക്കും സഹിക്കാൻപാടില്ലാത്തതായ ഈ വാൎത്തയെ അടക്കിവയ്ക്കുന്നതിനു ശക്തിപ്പെടാഴികയാൽ പറയുന്നതാണെന്നു വായനക്കാരായവരൊടു അപേക്ഷിച്ചുകൊള്ളുന്നു. തിരുമേനിയുടെ ബന്ധുത്വ കൊണ്ടൊ മറ്റൊ ആരെങ്കിലും ഇതിന്റെവാസ്തവത്തെകുറിച്ചു ഏതിൎക്കുന്നതായാൽ നാണിച്ചു ഞാൻ എഴുതാതെ ഈ സംഭവത്തിൽനിന്നും വിട്ടുകളഞ്ഞിട്ടുള്ള മുഴുവൻഭാഗങ്ങളോടും തെളിവാകുംപ്രകാരം ഒന്നാംതരംതെളിവുകളൊടുംക്രൂടി നാണിക്കാതെ വായിക്കുന്നതിനു വായനക്കാർ തയ്യാറുണ്ടെങ്കിൽ ഞാൻ ബോധപ്പെടുത്തുന്നതിനും തയ്യാറാണ. ഇതുക്രൂടാതെയും തിരുമേനിയുടെ ബന്ധുക്കാരനായ ഈദ്ദെഹത്തിന്റെ വരുതിയിൽ ഇപ്പോൾനടത്തുന്ന ചിലനശീകരണ നടപടികളെയും വായനക്കാരെ കുറച്ചെങ്കിലും ഗ്രഹിപ്പിച്ചാൽകൊള്ളാമെന്നു ഇനിക്കു ആഗ്രഹംഉള്ളതിനാൽ പത്രിക എല്ലാത്തിനുംക്രൂടി ഒന്നിച്ചു സ്ഥലംഅനുവദിക്കുമൊ എന്നുള്ള സംശയത്തിന്മേൽ അടുത്തപത്രികയിൽ ആയിക്കൊള്ളാമെന്നുവിചാരിച്ചു ഇപ്പോൾ അവസാനിപ്പിക്കുന്നു.

എന്ന- ഒരു യാക്കൊബായസുറിയാനി കൊച്ചൻ.

---

ലങ്കര ഇടവക

ത്രിക വിലവിവരം.

| | ബ്രിട്ടീഷ | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൨ |
| ഒററപ്രതിക്കു | | ,, | ൨ |
| പരസ്യക്കൂലി | | | |
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧൰ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തഫാൽസ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌൻറ വകവച്ചുതരേണ്ടതാകുന്നു.

പരസ്യം.

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക എല്ലാവക പുസ്തകങ്ങളും ബുക്കഡിപ്പൊആയി വില്ക്കുന്നതിനു താഴെ പേരുവിവരം പറയുന്ന ആളുകൾവശം ഏല്പിച്ചിരിക്കുന്നതിനാൽ ആവശ്യപ്പെടുന്നവർ ആവക സ്ഥലങ്ങളിൽ അപേക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്നംകുളം --- പനക്കൽ കുഞ്ഞൻമാത്തു ചുമ്മാര അവർകൾ.

മുളന്തുരുത്തി--- മാർതോമ്മാസ് സ്കൂൾ ഹേഡമാസ്ററർ റി എം. ചാക്കൊ അവർകൾ

പാമ്പാക്കുടെ --- ദി. ശ്രീ. മലങ്കരെ മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ.

തിരുവല്ലാ -- ചാലക്കുഴിയിൽ ഗബ്രിയേൽ മക്കു അവർകൾ

എന്നു മാനേജർ.

വിഷപ്പട്ടികടിക്കുന്നതിനു ഒരു കൈകണ്ട ഔഷധം

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുള കഞ്ഞിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തീട്ടുണ്ടു. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങിക്കൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS
KOTTAYAM.